# ബാലസാഹിത്യ ഗ്രന്ഥാവലി



# ജന്തു കഥകൾ



സ്റ്റേററ് ഇൻസ്റ്റിററ്യൂട്ട് ഓഫ് എഡ്യൂക്കേഷൻ കേരളാ 1971

ബാലസാഹിത്യ ഗ്രന്ഥാവലി



# ജന്തു കഥകൾ

1971—1972

സ്റ്റേററ ഇൻസ്റ്റിററ്യൂട്ട് ഓഫ് എഡ്യൂക്കേഷൻ
തിരുവനന്തപുരം.

# ആമുഖം

1971 ജൂൺ—ജൂലായ് മാസങ്ങളിൽ സ്റേററ് ഇൻസ്ററിററ്യൂട്ട് ഓഫ് എഡ്യൂക്കേഷനിൽ വച്ച് ഒരു ബാലസാഹിത്യരചനാലയം സംഘടിപ്പിച്ചു. സാഹിത്യകാരന്മാരായ പതിനേഴ് അദ്ധ്യാപകർ അതിൽ പങ്കുകൊണ്ടിരുന്നു. അവരുടെ ശ്രമഫലമായി രൂപംകൊണ്ട ഗ്രന്ഥങ്ങളാണ് ഇവിടെ അവതരിപ്പിക്കുന്നതു്.

പ്രൈമറി വിദ്യാർത്ഥികൾക്കുവേണ്ടി രചിച്ചവയാണ് ഈ ഗ്രന്ഥങ്ങൾ. വിദ്യാർത്ഥികൾക്കു വായനയിലുള്ള ശീലവും താൽപര്യവും വളർത്തുവാൻ ഈ കൃതികൾ ഉപകരിക്കുമെന്നു പ്രത്യാശിക്കുന്നു.

ഡയറക്ടർ

സ്റ്റേററ് ഇൻസ്ററിററ്യൂട്ട് ഓഫ് എഡ്യൂക്കേഷൻ

1971—1972 ലെ

പുസ്തക രചനാലയത്തിൽ പങ്കുകൊണ്ടവർ

1. ശ്രീ. വി. കെ. ബാലചന്ദ്രൻ
2. ,, മണിയൂർ ഈ. ബാലൻ
3. ,, എൻ. ഭാസ്കരപിള്ള
4. ,, സി.എൻ. ഗംഗാധരൻ നായർ
5. ,, പി. ഗോപാലകൃഷ്ണൻ നായർ
6. ,, ജയിംസ് മണിമല
7. ,, ജോസഫ് കുറവിലങ്ങാട്
8. ,, എൻ. കൃഷ്ണൻകുട്ടി
9. ,, കെ. കൃഷ്ണൻ നായർ
10. ,, വി. പി. കുഞ്ഞിരാമപ്പൊതുവാൾ
11. ,, കുര്യൻ വേമ്പനി
12. ,, എ. നാരായണൻ എമ്പ്രാന്തിരി
13. ,, കെ. വി. രാമനാഥൻ
14. ,, സി. കെ. ശ്രീവത്സൻ
15. ,, കെ. സുകുമാരൻനായർ
16. ,, എൻ. വാസുദേവൻ നമ്പ്യാതിരി
17. ,, കെ. വേലായുധൻ

## താളുകൾ മറിക്കുമ്പോൾ


| | | | |
|---|---|---|---|
| പാണ്ടൻനായ്ക്കു പററിയ അമളി... | | ... | 1 |
| മാൻകുട്ടിയും കൊച്ചുകുരങ്ങും | ... | ... | 5 |
| അത്യാഗ്രഹത്തിന്റെ ഫലം | ... | .... | 10 |
| ബുദ്ധിയുണ്ടെങ്കിൽ | ... | .... | 18 |
| ആരാണു് കൂടുതൽ കേമൻ? | ... | ... | 25 |
| കഴുതകളുടെ സമരം | .... | .... | 31 |
| ആന കഥ പറയുന്നു | .... | .... | 36 |

# ജന്തുകഥകൾ

## പാണ്ടൻനായ്ക്കു പററിയ അമളി

കുറിഞ്ഞിപ്പൂച്ചയോട് പാണ്ടൻനായ്ക്കു അസൂയ തോന്നി. എന്തൊരു സ്വാതന്ത്ര്യമാണ് അവൾക്ക് യജമാനന്റെ വീട്ടിൽ! അടുക്കളയിലും കിടപ്പറയിലും തട്ടിൻമുകളിലും, എന്നു വേണ്ട, യജമാനന്റെ മടിയിൽപ്പോലും, അവൾ കയറിക്കിടക്കും. അപ്പോൾ എന്തൊരു ഭാവമാണെന്നോ അവൾക്ക്!

തനിക്കാണെങ്കിൽ വീടിന്റെ വരാന്തയിലാണ് സ്ഥാനം. തിണ്ണയ്ക്കുള്ളൊന്നും ഒന്നു കയറിപ്പോയാൽ "പോ പട്ടീ, പോ" എന്നു പറഞ്ഞ് യജമാനനോ കുട്ടികളോ ആട്ടി ഓടിക്കും. അത്രയ്ക്ക് നിസ്സാരനാണോ താൻ? യജമാനന് എത്രവലിയ സേവനമാണ് താൻ ചെയ്തുകൊടുക്കുന്നത്! കള്ളന്മാരിൽ നിന്ന് വീടിനെ കാക്കാൻ ഈ കുറിഞ്ഞിപ്പൂച്ചയ്ക്കു കഴിയുമോ?

പാണ്ടൻനായ് വരാന്തയുടെ ഒരു മൂലയിൽ കിടന്നു ചിന്തിച്ചു. അപ്പോൾ "ങ്യാവൂ, ങ്യാവൂ.........." എന്നു ശബ്ദിച്ചുകൊണ്ട് കുറിഞ്ഞിപ്പൂച്ച അതുവഴി ചാടിക്കടന്നുപോയി. പാണ്ടന് അത്ര രസിച്ചില്ല.

"കുറിഞ്ഞീ നീ ഈയിടെയായി കുറെ അഹങ്കാരി കുന്നുണ്ട്." പാണ്ടൻ പറഞ്ഞു.

കുറിഞ്ഞി തിരിഞ്ഞുനിന്നു.

"എന്താ പാണ്ടാ, നീ പറഞ്ഞത്?"

"നിനക്ക് കുറെ അഹങ്കാരം കൂടിപ്പോകുന്നുണ്ടെന്ന്"

"എങ്കിലേ, കണക്കായിപ്പോയി" കുറിഞ്ഞി തലയും വെട്ടിച്ചു് നടന്നു പോയി.

"പെങ്ങളേ, ക്ഷോഭിയ്ക്കാതെ. മടങ്ങിവാ. കൊച്ചേട്ടൻ ഒരു കാര്യം ചോദിയ്ക്കട്ടെ". പാണ്ടൻ അല്പം സൗമ്യഭാവത്തിൽ കുറിഞ്ഞിപ്പൂച്ചയെ വിളിച്ചു.

അതുകേട്ടപ്പോഴേക്കും കുറിഞ്ഞിയുടെ ഭാവമൊക്കെ മാറി. അവൾ തിരികെ പാണ്ടന്റെ അടുത്തുവന്നിരുന്നു

"എന്താ പാണ്ടാ, കാര്യം?" അവൾ കാര്യം തിരക്കി.

നായ് പറഞ്ഞുതുടങ്ങി:— "കുറിഞ്ഞീ, നീ ശ്രദ്ധിച്ചു കേൾക്കണം. നമ്മൾ രണ്ടുപേരും ഇവിടത്തെ ജോലിക്കാരാണു്. ഞാനും നീയും ഈ വീടിനെ സേവിക്കുന്നു. പക്ഷേ, നിനക്കാണു് ഈ വീട്ടിൽ കൂടുതൽ സ്വാതന്ത്ര്യം. നിനക്കു് വീട്ടിനുള്ളിൽ എവിടെയും പ്രവേശനമുണ്ടു്. ഞാനാണെങ്കിൽ പെരുമഴയത്തും വെയിലത്തും വരാന്തയിൽ കിടക്കുന്നു. എന്താ ഇതിന്റെ കാരണം?"

കുറിഞ്ഞിപ്പൂച്ചയ്ക്കു് ചിരിവന്നു. അവളോർത്തു, ഏതോ മഹാകാര്യം പറയാനാണു് പാണ്ടൻ വിളിച്ചതെന്നു്. എങ്കിലും ചിരി അടക്കിക്കൊണ്ടു് അവൾ പറഞ്ഞു:

"അതിനു് പല കാരണങ്ങളുണ്ടു് പാണ്ടാ! ഒന്നു്, ജന്തുക്കളിൽ വച്ചു് ഏറ്റവും വൃത്തിയുള്ളതു് ഞങ്ങളുടെ കൂട്ടർക്കാണു്. പരുപരുത്ത നാക്കുകൊണ്ടു് ഞങ്ങൾ എപ്പോഴും ശരീരം നക്കി വൃത്തിയാക്കുന്നു. രണ്ടു്, എലികളുടെ വാസം വീട്ടുകൾക്കുള്ളിലാണു്. അവയെ നശിപ്പിക്കാനാണു് മനുഷ്യർ ഞങ്ങളെ ഓമനിച്ചുവളർത്തുന്നതു തന്നെ. എലികളെ നശിപ്പിക്കണമെങ്കിൽ ഞങ്ങൾക്കു് മുറികൾക്കുള്ളിൽ പ്രവേശനം ലഭിച്ചേ മതിയാകൂ."

പൂച്ച അല്പം നിവർന്നിരുന്നു. മീശ തടവിയും, കഴുത്തിലെ രോമങ്ങൾ വിടർത്തിയും സ്വല്പം ഗൗരവം വരുത്തി.

പാണ്ടനു കാര്യം മനസ്സിലായി. തനിക്കു് കുറിഞ്ഞിപ്പൂച്ചയെപ്പോലെ വൃത്തിയില്ല. താൻ എലികളെ നശിപ്പിക്കുന്നുമില്ല.

"അപ്പോഴേ കുറിഞ്ഞി, നീയൊരു കാര്യം ചെയ്യുമോ? നമുക്കു് നമ്മുടെ ജോലികൾ പരസ്പരമൊന്നു മാറാം. നാളെ മുതൽ വീടുകാക്കുന്നജോലി നീ, നോക്കണം. നിന്റെജോലി ഞാനും ചെയ്യാം. എന്താ?"

"ഓഹോ, സമ്മതിച്ചു". കുറിഞ്ഞി പറഞ്ഞു.
അടുത്തദിവസം രാവിലെതന്നെ പാണ്ടൻനായ് പുഴയിൽപോയി വൃത്തിയായി കുളിച്ചു. തിരികെ വന്നപ്പോൾ വാതിൽക്കൽ കുറിഞ്ഞിപ്പൂച്ച ഇരിക്കുന്നതുകണ്ടു. അല്പം ഗമയോടുകൂടിത്തന്നെ പാണ്ടൻ ചോദിച്ചു:— "എന്താ കുറിഞ്ഞി, ഇപ്പോൾ എന്നെ കണ്ടിട്ടു് എന്തു തോന്നുന്നു?"

കുറിഞ്ഞി പറഞ്ഞു:— "സുന്ദരനായിരിക്കുന്നു. ഒററനോട്ടത്തിൽ എനിക്കു് ആളെത്തന്നെ മനസ്സിലായില്ല! ഇനി എലിയെ കൂടിപ്പിടിച്ചാൽ മതി, വീടിനകത്തായി വാസം"

നായ് നല്ല ഗമയിൽത്തന്നെ വരാന്തയിൽപോയിക്കിടന്നു.

രണ്ടുദിവസമായി പൂച്ചയെ വീട്ടിനുള്ളിലെങ്ങും കാണാതായപ്പോൾ വീട്ടുകാർ എലിയെ പിടിക്കുവാനായി ഒരു എലിവില്ലു് ശരിപ്പെടുത്തി തട്ടിൻമുകളിൽ വച്ചു.

നേരം സന്ധ്യകഴിഞ്ഞു. പാണ്ടൻനായ് മെല്ലെ മുറിക്കുള്ളിൽ കടന്നു. എന്നിട്ടു് ശബ്ദമുണ്ടാക്കാതെ തട്ടിന്റെ മുകളിൽ കടന്നുകൂടി.

എലിയെ പിടിക്കുകയാണു് പാണ്ടന്റെ ലക്ഷ്യം. വീടുകാക്കാൻ മാത്രമല്ല എലിയെ പിടിക്കാനും തനിക്കു കഴിയുമെന്നു് യജമാനനു് ഒന്നു കാണിച്ചു കൊടുക്കണം. അതു സാധിച്ചാൽ കുറിഞ്ഞിയെപ്പോലെ തനിക്കും വീട്ടിനുള്ളിലൊക്കെ കയറി ഇറങ്ങാം.

തട്ടിൻമുകളിലെത്തിയ പാണ്ടൻനായ്ക്കു് നല്ല മത്സ്യത്തിന്റെ മണം വരുന്നതായി തോന്നി. എവിടെയാണെന്നു് ഒരു തിട്ടവുമില്ല. എങ്ങും ഇരുട്ടാണു്. അവൻ മത്സ്യം കണ്ടുപിടിക്കുന്നതിനായി മണത്തുമണത്തു നടന്നു. അവസാനം അവന്റെ കാലിൽ എന്തോ ഒന്നു തട്ടി. ഓ, മത്സ്യം തന്നെ! അവൻ കാലുകൊണ്ടു് അതു് തന്റെ അടുത്തേക്കു തട്ടിനീക്കാൻ ശ്രമിച്ചു.

"ഠേ!" ഒരു ശബ്ദം.

പാണ്ടനു് കണ്ണിൽക്കൂടി നക്ഷത്രങ്ങൾ പറക്കുന്നതുപോലെ തോന്നി. അവൻ പ്രാണവേദനയോടെ നിലവിളിച്ചു.

പാണ്ടന്റെ നിലവിളി കേട്ടു് വീട്ടുടമസ്ഥൻ വിളക്കുമായി തട്ടിൻമുകളിൽ കയറിച്ചെന്നു. പാവം പാണ്ടന്റെ ഒരു കാൽ എലിവില്ലിൽ പെട്ടുപോയിരുന്നു.

വീട്ടുകാരൻ പാണ്ടന്റെ കാൽ വില്ലിൽനിന്നു് വലിച്ചെടുത്തു. കാലിന്റെ അററം ചതഞ്ഞുപോയിരുന്നു. അയാൾ പാണ്ടനേയുംകൊണ്ടു് താഴെയിറങ്ങി.

അരിശംമൂത്ത വീട്ടുടമസ്ഥൻ ഒരു വടി കൊണ്ടുവന്നു് പാണ്ടനെ എമ്പാടും തല്ലി.

"പട്ടി കയറിയിറങ്ങാൻ കണ്ട സ്ഥലം! ഇനി ഈ മുറിക്കുള്ളിലെങ്ങാനും കടന്നാൽ നിന്റെ എല്ലു് ഞാൻ തല്ലിയൊടിക്കും!" അയാൾ അലറി.

പാണ്ടൻ ലജ്ജിച്ചുപോയി. ആ കരിഞ്ഞിപ്പൂച്ചയെങ്ങാനും ഇതു കേട്ടുകാണുമോ? എങ്കിൽ നാണക്കേടായി. അവൻ മുടന്തി നടന്നു് പുറത്തെത്തി.

കരിഞ്ഞിപ്പൂച്ച യാതൊന്നും അറിയാത്തവളെപ്പോലെ ഗേററിൽ പോയി ഇരുന്നു. പാണ്ടൻനായ് ഏന്തിയേന്തി നടന്നു വരുന്നതു കണ്ടപ്പോൾ അവൾ ചോദിച്ചു:— "എന്താ പാണ്ടാ, നിന്റെ കാലിനു് എന്തുപററി?"

"ഓ, പററി. എൻെറ കുറിഞ്ഞീ, നീ അകത്തുകേറിപ്പോ. എനിക്കു് എൻെറ പഴയ ജോലിതന്നെ മതി."

കുറിഞ്ഞിപ്പൂച്ച ചിരിയടക്കിക്കൊണ്ടു് വീട്ടിനുള്ളിലേക്കു് ഓടിപ്പോയി.

പൂണ്ടൻ മാത്തു. തൻെറ അസൂയയാണു് ഈ അപകടത്തിനെല്ലാം കാരണം!

## മാൻകുട്ടിയും കൊച്ചുകുരങ്ങും

കുരങ്ങച്ചനും പുള്ളിമാനും അയൽവാസികളായിരുന്നു. പടർന്നുപന്തലിച്ചുകിടന്ന ഒരു വൃക്ഷത്തിലായിരുന്നു കുരങ്ങച്ചൻെറ വാസം. അതിൻെറ താഴെയുള്ള വള്ളിക്കുടിലിൽ പുള്ളിമാനും പാർത്തു.

ഇരുവർക്കും ഓരോ കുട്ടികളുണ്ടായിരുന്നു, മാൻകുട്ടിയും കൊച്ചുകുരങ്ങും. ഇരുവരേയും അവരുടെ അമ്മമാർ തങ്ങളുടെ ജീവനെപ്പോലെ കരുതി വളർത്തി.

കിഴക്കു് പുഴവക്കത്തു് ഒരു അത്തിമരമുണ്ടു്. ഭയങ്കരനായ ഒരു മലമ്പാമ്പിൻെറ വകയായിരുന്നു ആ വൃക്ഷം. അത്തിപ്പഴം മോഹിച്ചെത്തുന്ന സാധുമൃഗങ്ങളേയും പക്ഷികളേയും പിടിച്ചു വിഴുങ്ങുകയായിരുന്നു അവൻെറ പണി. അത്തിമരത്തിലെ ഏതെങ്കിലും ഒരു ശാഖയിൽ ഉണങ്ങിയ മരക്കൊമ്പുപോലെ അവൻ തൂങ്ങിക്കിടക്കും. നല്ലപരിചയമില്ലാത്തവർക്കു് അവനെ തിരിച്ചറിയാൻ തന്നെ കഴിയുമായിരുന്നില്ല.

കുരങ്ങച്ചനും പുള്ളിമാനും ആഹാരം അന്വേഷിച്ചു് പുറത്തുപോകുമ്പോൾ കുട്ടികളെ വിളിച്ചു് പ്രത്യേകം പറയും:—

"എൻെറ മക്കളേ, നിങ്ങൾ ഇവിടംവിട്ട് ആററുതീരത്തേക്ക് ഒരു കാരണത്താലും പോകരുത്. അവിടെ ഒരു പെരുമ്പാമ്പുണ്ട്. നിങ്ങളെ വിഴുങ്ങിക്കളയും!"

കുട്ടികൾ രണ്ടുപേരും തലകുലുക്കി സമ്മതിക്കും. കണ്ടിട്ടില്ലെങ്കിലും അവർ മലമ്പാമ്പിനെ ഭയന്നു.

അമ്മമാർ പോയിക്കഴിഞ്ഞാൽ മരച്ചുവട്ടിലും വള്ളിക്കുടിലിലും മറവും തുള്ളിച്ചാടിനടന്ന് അവർ സമയം പോക്കും. ആ മരച്ചുവടുവിട്ട് അവർ മറെറങ്ങും പോയിട്ടില്ല. ശത്രുക്കൾ വരുന്നത് കണ്ടുപിടിക്കുന്നത് കൊച്ചുകുരങ്ങനാണ്. അവൻ ഉയർന്ന മരക്കൊമ്പിലിരുന്ന് ദൂരേക്കു നോക്കും. ശത്രുക്കൾ വരുന്നുണ്ടെങ്കിൽ അവൻ ഉച്ചത്തിൽ കരയും. അതു കേൾക്കുന്നമാത്രയിൽ മാൻകുട്ടി ഓടി വള്ളിക്കുടിലിലൊളിക്കും.

അങ്ങനെ ദിവസങ്ങൾ ചിലതു കടന്നുപോയി. ഒരു ദിവസം അവരിരുവരും കൂടി കളിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു തത്ത അതുവഴി പറന്നു വന്നു.

മാൻകുട്ടി ചോദിച്ചു:— "തത്തമ്മേ, തത്തമ്മേ, എവിടെ പ്പോകുന്നു?"

തത്തപറഞ്ഞു: "ഞാൻ അത്തിപ്പഴത്തിനു പോകയാണ്."

അയ്യോ, പോകല്ലേ! മലമ്പാമ്പ് വിഴുങ്ങിക്കളയും!" കൊച്ചുകുരങ്ങു പറഞ്ഞു. "അവൻെറ പണി എൻെറ അടുത്ത് നടപ്പില്ല. അവൻെറ അനക്കം കണ്ടാൽ മതി, ഞാൻ പറന്നു കളയും" അത്രയും പറഞ്ഞിട്ട് തത്ത പറന്നുപോയി.

"അത്തിപ്പഴം തിന്നാൻ എന്താ ഒരു വഴി?" മാൻകുട്ടി കൊച്ചുകുരങ്ങിനോടു ചോദിച്ചു.

കൊച്ചുകുരങ്ങൻ തലചൊറിഞ്ഞു് കുറച്ചുനേരം ആലോചിച്ചിട്ടു പറഞ്ഞു:— "നമുക്കു രണ്ടുപേർക്കുംകൂടി അത്തിച്ചുവടു വരെ ഒന്നു പോയാലോ?"

"അയ്യോ, വേണ്ട!"— മാൻകുട്ടി പറഞ്ഞു "മലമ്പാമ്പു് നമ്മളെ വിഴുങ്ങിക്കളയും!"

ആ സംസാരം അങ്ങനെ നിലച്ചു.

അടുത്ത ദിവസം ഏതാനും കാക്കകൾ അതുവഴി വന്നു. അവയെ കണ്ടപ്പോൾ മാൻകുട്ടി ചോദിച്ചു:— "കോങ്കണ്ണന്മാരെല്ലാം കൂടി എങ്ങോട്ടാണു്?"

കാക്കകൾ പറഞ്ഞു:— "കളിയാക്കണ്ട മാൻകുട്ടീ! കോങ്കണ്ണന്മാരെങ്കിലും ഞങ്ങളെപ്പോലെ സൂത്രശാലികൾ ആരുണ്ടു്?"

"സമ്മതിച്ചു; നിങ്ങൾ സൂത്രശാലികൾ തന്നെ. എന്നാലും രാവിലെ എങ്ങോട്ടാണു് യാത്ര?"

"ഞങ്ങളുടെ കൂട്ടത്തിൽ ഒരു പെണ്ണിന്റെ കല്യാണമാണു് നാളെ. അതിനു് കുറെ അത്തിപ്പഴം കൊണ്ടുവരുവാൻ പോകുകയാണു്."

അതു കേട്ടപ്പോൾ മാൻകുട്ടിക്കു ഭയമായി. അവൾ ചോദിച്ചു — "മലമ്പാമ്പു് വിഴുങ്ങുകയില്ലേ?"

"അവൻ വിഴുങ്ങാൻ വരുന്നതിനുമുമ്പു് ഞങ്ങൾ പറന്നുകളയും". കാക്കകൾ ആറ്റുതീരത്തേക്കു പറന്നുപോയി.

അത്തിപ്പഴം തിന്നാനുള്ള ആഗ്രഹം കൊച്ചുകുരങ്ങിനും മാൻകുട്ടിക്കും ഒരുപോലെ ഏറിവന്നു. പക്ഷേ, അവരുടെ അമ്മമാർ ദിവസേന പറഞ്ഞിട്ടു പോകും:

"കുഞ്ഞുങ്ങളേ, നിങ്ങൾ ആറ്റുതീരത്തേക്കു മാത്രം പോകരുതു്. പെരുമ്പാമ്പു് നിങ്ങളെ വിഴുങ്ങിക്കളയും".

അവർ വല്ലാത്ത സങ്കടത്തിലായി. എന്താണു് ഒരു മാർഗ്ഗം? അത്തിച്ചുവട്ടുവരെ പോയാലെന്തെന്നായി എപ്പോഴും അവരുടെ ആലോചന. എത്രയോ ജീവികൾ അവിടെനിന്നു് അത്തിപ്പഴവും കൊണ്ടുപോകുന്നു. പിന്നെ തങ്ങൾക്കു മാത്രം എന്താണു് ഈ വിലക്കു്?

"പെരുമ്പാമ്പു് വിഴുങ്ങാൻ വരുമ്പോഴേക്കും നമുക്കു് ഓടിക്കളയാം" കൊച്ചുകുരങ്ങു പറഞ്ഞു.

"അതു ശരിയാ. ഓട്ടത്തിൽ ഞങ്ങളുടെ വർഗ്ഗത്തിന്റെ സാമർത്ഥ്യം ഒന്നു വേറെയാ!" മാൻകുട്ടി ആ അഭിപ്രായത്തോടു യോജിച്ചു.

"ഞങ്ങളാണെങ്കിൽ ഹനുമാന്റെ വംശക്കാരാ. ചാട്ടത്തിൽ ഞങ്ങളെ ജയിക്കാൻ മററാരുമില്ല. ഹനുമാനപ്പൂപ്പൻ കടലുപോലും ചാടിക്കടന്നിട്ടുണ്ടു്!" കൊച്ചുകുരങ്ങു് തന്റെ വംശമാഹാത്മ്യം വിശദീകരിച്ചു.

അങ്ങനെ അടുത്തദിവസം അത്തിച്ചുവട്ടിൽ പോകുവാൻ അവർ തീർച്ചപ്പെടുത്തി.

നേരം പുലർന്നു. പുള്ളിമാനും കുരങ്ങച്ചനും തീററയ്ക്കു പോകുവാൻ തയ്യാറായി. അതിനുമുമ്പു് മക്കളെ രണ്ടുപേരേയും വിളിച്ചു് ഇങ്ങനെ പറഞ്ഞു— "മക്കളേ, നിങ്ങൾ അത്തിച്ചുവട്ടിൽ മാത്രം പോകരുതു്."

അമ്മമാർ പിരിഞ്ഞപ്പോൾ കൊച്ചുകുരങ്ങും മാൻകുട്ടിയും ഒത്തുകൂടി.

"എന്താ, പോയ്ക്കളയാം?" കൊച്ചുകുരങ്ങു് ചോദിച്ചു

"ഓ, റെഡി!"

അവർ യാത്രതിരിച്ചു. കുറെദൂരം നടന്നപ്പോൾ അവർ കുറുക്കനെ കണ്ടു. കുറുക്കൻ ചോദിച്ചു:—

"കുഞ്ഞുങ്ങളേ, നിങ്ങൾ എവിടെ പോകയാണു്?"

കൊച്ചുകുരങ്ങും മാൻകുട്ടിയും കൂടി പറഞ്ഞു "ഞങ്ങൾ അത്തിപ്പഴം പെറുക്കുവാൻ പോകുവാ."

കുറുക്കൻ സംഭ്രമത്തോടുകൂടി പറഞ്ഞു.— "പാടില്ല. കുഞ്ഞുങ്ങളേ, പാടില്ല. മലമ്പാമ്പു് നിങ്ങളെ വിഴുങ്ങിക്കളയും!"

"ഞങ്ങളെ വിഴുങ്ങാതെ ഞങ്ങൾ നോക്കിക്കൊള്ളാം" കൊച്ചുകുരങ്ങും മാൻകുട്ടിയും നടന്നു നീങ്ങി.

കുറെ ചെന്നപ്പോൾ അവർ മുയലിനെകണ്ടു. കൊച്ചുകുരങ്ങു ചോദിച്ചു:— "മുയലമ്മാവാ, മുയലമ്മാവാ. അത്തിച്ചുവട്ടിലേക്കുപോകുന്ന വഴിയേതാണു്?"

മുയൽ കിഴക്കോട്ടു ചൂണ്ടിക്കാട്ടിയിട്ടു പറഞ്ഞു:— "വഴിയതാണു്. പക്ഷേ, നിങ്ങൾ എന്തിനാണു് അങ്ങോട്ടു പോകുന്നതു്?"

"അത്തിപ്പഴം പെറുക്കാൻ"

"അയ്യോ, പാടില്ല! അവിടെ ഒരു മലമ്പാമ്പുണ്ടു്. അവൻ നിങ്ങളെ വിഴുങ്ങിക്കളയും!"

"അതു ഞങ്ങൾ നോക്കിക്കൊള്ളാം". കൊച്ചുകുരങ്ങു പറഞ്ഞു.

പിന്നെ മുയൽ ഒന്നും പറഞ്ഞില്ല.

മാൻകുട്ടിയും കൊച്ചുകുരങ്ങും ഉത്സാഹത്തോടെ അത്തിച്ചുവട്ടിലേക്കു നടന്നു.

രണ്ടുമൂന്നു ദിവസമായി തീററ കിട്ടാതെ വിശന്നിരിക്കുകയായിരുന്നു മലമ്പാമ്പു്. അപ്പോഴുണ്ടു് രണ്ടു് കുരുന്നുജീവികൾ അത്തിച്ചുവട്ടിൽ നിൽക്കുന്നു! മലമ്പാമ്പിൻെറ വായിൽ വെള്ളം ഊറി. നാവു് വായിൽ ഇളകിക്കളിച്ചു.

കൊച്ചുകുരങ്ങും മാൻകുട്ടിയും മലമ്പാമ്പിനെ കണ്ടിട്ടില്ല. അത്തിപ്പഴം പറിക്കുന്നതിനെക്കുറിച്ച് അവർ ചിന്തിച്ചുകൊണ്ടു നിന്നു. അപ്പോഴേക്കും മലമ്പാമ്പ് അവരുടെ പിന്നിലെത്തിക്കഴിഞ്ഞിരുന്നു.

അതാ,

ഒരു നിമിഷം!

മാൻകുട്ടിയും കൊച്ചുകുരങ്ങും അവന്റെ പിടിയിലമർന്നു.

കൊച്ചുകുരങ്ങൻ ഉച്ചത്തിൽ നിലവിളിച്ചു. പക്ഷേ, ആരു കേൾക്കാൻ?

ക്ഷണനേരംകൊണ്ട് മലമ്പാമ്പ് അവരെ ഇരുവരേയും അകത്താക്കി.

## അത്യാഗ്രഹത്തിന്റെ ഫലം

സിംഹത്തിന്റെ ഭരണത്തിൽ മൃഗങ്ങളെല്ലാം സന്തുഷ്ടരായിരുന്നു. കാണപ്പെട്ട ദൈവത്തെപ്പോലെ അവർ തങ്ങളുടെ രാജാവിനെ കരുതിപ്പോന്നു. രാജാവിന്റെ സുഖത്തിനും സംതൃപ്തിക്കും വേണ്ടി സ്വന്തം ജീവൻപോലും ഉപേക്ഷിക്കുവാൻ അവർ തയ്യാറായിരുന്നു.

മുയലായിരുന്നു രാജാവിന്റെ മന്ത്രി. മുയൽ വളരെ സമർത്ഥനും വിശ്വസ്തനും ആയിരുന്നതിനാൽ രാജാവിനു് മന്ത്രിയെ വലിയ കാര്യമായിരുന്നു.

എന്നാൽ മുയലിനു ലഭിച്ച പദവി കുറുക്കനുമാത്രം ഇഷ്ടപ്പെട്ടില്ല. ആ സ്ഥാനത്തിനു് എന്തുകൊണ്ടും അർഹൻ താനാണെന്നായിരുന്നു കുറുക്കന്റെ ചിന്ത.

അസൂയക്കാരനും സൂത്രശാലിയുമായ കുറുക്കൻ തലപുകഞ്ഞാലോചിച്ചു. മുയലിൽനിന്ന് മന്ത്രിപദം തട്ടിയെടുക്കാൻ എന്താണു മാർഗ്ഗം?

കുറുക്കൻ വളരെ നേരം ചിന്തിച്ചു. അവസാനം ഒരു ഉപായം കണ്ടെത്തി. അതനുസരിച്ച് അവൻ നേരേ സിംഹത്തിന്റെ ഗുഹയിലെത്തി. രാജ്ഞിയുടെ മുറിയിൽ ചെന്നുനോക്കി. രാജ്ഞി ഉറക്കമാണ്. ഇതുതന്നെ നല്ല അവസരം. കുറുക്കൻ പതുക്കെ ഗുഹയ്ക്കുള്ളിൽ പ്രവേശിച്ചു. ചുററുപാടും നോക്കി. ആരെങ്കിലും കാണുന്നുണ്ടോ? ഇല്ല. അവൻ അവിടെയിരുന്ന പാലും മററു തീററസ്സാധനങ്ങളും എടുത്തുകൊണ്ടു പുറത്തിറങ്ങി.

രാജാവുമൊത്ത് ഭരണകാര്യങ്ങളെക്കുറിച്ച് സംസാരിക്കുകയായിരുന്നു മുയൽ.

കുറുക്കൻ മുയലിന്റെ വീട്ടിലെത്തി. മുയലിന്റെ ഭാര്യ കാണാതെ പാലും തീററസ്സാധനങ്ങളും അവിടെ ഒരു മുറിയിൽ വച്ചു. എന്നിട്ട് പതുക്കെ ഇറങ്ങി സിംഹത്തിന്റെ ഗുഹയിലേക്കു നടന്നു.

മന്ത്രിയുമായി ഭരണകാര്യങ്ങൾ സംസാരിച്ചശേഷം രാജാവ് ഒററയ്ക്കിരിക്കുകയായിരുന്നു.

വളരെ വണക്കത്തോടുകൂടി കുറുക്കൻ രാജാവിനെ മുഖം കാണിച്ചു.

“എന്താണ് കുറുക്കച്ചാരേ വിശേഷം?” സിംഹം കുശലം ചോദിച്ചു.

“തിരുമനസ്സിനെക്കണ്ട് ഒരു കാര്യം ഉണർത്തിക്കാനുണ്ടായിരുന്നു.”

“എന്താണ്? പറഞ്ഞോളൂ.”

“തിരുവുള്ളക്കേടുണ്ടാകരുത്. അവിടത്തെ മന്ത്രി അത്ര വിശ്വസ്തനല്ല”

"എന്തു്! നമ്മുടെ മന്ത്രിയുടെ പേരിൽ കുറ്റാരോപണമോ?" സിംഹം സടകുടഞ്ഞെഴുന്നേററു.

കുറുക്കൻ പെട്ടെന്നു് ഭയന്നു. എങ്കിലും അടുത്തനിമിഷം ഭയപ്പാടു മാറി. അവൻ പറഞ്ഞു:— "കുമാരന്മാർക്കു കൊടുക്കേണ്ട പാലും പലഹാരങ്ങളും മന്ത്രി അദ്ദേഹത്തിന്റെ കുട്ടികൾക്കു കൊണ്ടു കൊടുക്കുകയാണു് പതിവു്."

"നാം അതു വിശ്വസിക്കുന്നില്ല"— സിംഹം പറഞ്ഞു. "നമുക്കു് മന്ത്രിയിൽ പരിപൂർണ്ണ വിശ്വാസമാണു്."

കുറുക്കനു് ഇച്ഛാഭംഗം തോന്നി. എങ്കിലും പിൻമാറാതെ തുടർന്നു: "തിരുമനസ്സിൽ നിന്നു് മന്ത്രിയുടെ വീടു് പരിശോധിച്ചാൽ വാസ്തവം മനസ്സിലാകും"

മുയലിന്റെ പേരിൽ സിംഹത്തിനു് യാതൊരു സംശയവും ഇല്ലായിരുന്നു. എങ്കിലും കുറുക്കനെ തൃപ്തിപ്പെടുത്തുന്നതിനായി മന്ത്രിയുടെ ഭവനം പരിശോധിക്കാൻതന്നെ രാജാവു് തീർച്ചയാക്കി.

കുറുക്കനു് സന്തോഷമായി. മുയലിന്റെ മന്ത്രിപദം പോയതുതന്നെ.

കുറുക്കന്റെ ആഗ്രഹംപോലെതന്നെ സംഗതികൾ കലാശിച്ചു. മന്ത്രിയുടെ വീടു പരിശോധിച്ച രാജാവിനു് തന്റെ ഗുഹയിൽ സൂക്ഷിച്ചിരുന്ന ആഹാരസാധനങ്ങൾ അവിടെ കണ്ടുപിടിക്കുവാൻ കഴിഞ്ഞു. അതിന്റെ അടിസ്ഥാനത്തിൽ മുയലിനെ മന്ത്രിസ്ഥാനത്തുനിന്നു് പുറന്തള്ളുകയും ചെയ്തു.

കുററവാളിയെ കണ്ടുപിടിച്ച കുറുക്കനെത്തന്നെ മന്ത്രിയാക്കാൻ സിംഹം നിശ്ചയിച്ചു. മററു മൃഗങ്ങൾക്കും അതു് സമ്മതമായിരുന്നു. അങ്ങനെ കുറുക്കൻ മന്ത്രിയായി.

പുതിയ മന്ത്രിയെ രാജാവു് പൂർണ്ണമായി വിശ്വസിച്ചു. മുയലിനേക്കാറം കൂടുതലായി കുറുക്കൻ തന്നെ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നുണ്ടെന്നു് സിംഹത്തിനു തോന്നി.

പക്ഷേ, കുറുക്കൻ സൂത്രശാലിയായിരുന്നു. അവൻെറ മനഃസ്ഥിതിയറിയുവാൻ സിംഹത്തിനെന്നല്ല, ഒരു മൃഗത്തിനും കഴിഞ്ഞിരുന്നില്ല.

മന്ത്രിയായിക്കഴിഞ്ഞപ്പോഴേക്കും അവൻെറ മനോഗതമാകെ മാറി. ബുദ്ധിപൂർവ്വം പ്രവർത്തിച്ചാൽ തനിക്കു് ഈ കാട്ടിലെ രാജാവാകാം. തൻെറ ഭാഗ്യം തെളിഞ്ഞിരിക്കുകയാണു്. അങ്ങനെ പോയി അവൻെറ ചിന്ത.

ദിവസങ്ങറം ചിലതു കടന്നുപോയി.

നിലാവുള്ള ഒരു രാത്രിയിൽ രാജാവും മന്ത്രിയും സവാരിക്കിറങ്ങി. ഭരണകാര്യങ്ങറം സംസാരിച്ചു് അവർ വളരെ ദൂരം നടന്നു. അവസാനം അവർ മലയുടെ പടിഞ്ഞാറെ ചെരിവിലെത്തി. സിംഹം മുമ്പിലും കുറുക്കൻ പുറകിലും. പെട്ടെന്നാണതു് സംഭവിച്ചതു്. സിംഹം ഒരു പുൽത്തകിടിയിൽ ചവുട്ടിയതും, പുൽത്തകിടിയും സിംഹവുംകൂടി വലിയൊരു കുഴിയിലേക്കു വീണതും ഒപ്പം കഴിഞ്ഞു!

കുറുക്കൻ കുഴിയിലേക്കു നോക്കി.

നല്ല താഴ്ച്ചയുണ്ടു്. സിംഹത്തിൻെറ കഥ കഴിഞ്ഞതുതന്നെ.

അവൻ വിജയഭാവത്തിൽ തിരികെ നടന്നു.

സിംഹത്തിനുപററിയ അപകടം കുറുക്കൻ പററിച്ചതായിരുന്നു.

സിംഹരാജനെ അപായപ്പെടുത്തുവാൻ വേണ്ടി അവൻ നേരത്തേതന്നെ പരിപാടികറം തയ്യാറാക്കിയിരുന്നു. അതിനുവേണ്ടി അവൻ കുഴിയുടെ മുകറംഭാഗം കമ്പുകളും ഇലകളും

നിരത്തി മറച്ചു. പാവം, സിംഹം അതറിഞ്ഞില്ല. മന്ത്രിയെ വിശ്വസിച്ച് കൂടെ ഇറങ്ങിത്തിരിച്ചതാണ്.

കറുക്കൻ തിരികെ വരുന്നവഴി കാട്ടുതീയിൽപ്പെട്ട് വൃക്ഷങ്ങൾ കരിഞ്ഞു കിടക്കുന്നതുകണ്ടു. അവൻ ആ ചാരത്തിൽ കിടന്ന് രണ്ടു മൂന്നുതവണ ഉരുണ്ടു. അവൻെറ ശരീരം മുഴുവൻ ചാരം കൊണ്ടു പൊതിഞ്ഞു. അതിനുശേഷം എഴുന്നേററു നടന്നു.

രാജാവിനേയും മന്ത്രിയേയും കാത്തിരിക്കുകയായിരുന്നു മററു മൃഗങ്ങൾ. അവരുടെ അടുത്തുചെന്നു കറുക്കൻ കണ്ണീരൊഴുക്കിക്കൊണ്ട് ഇങ്ങനെ പറഞ്ഞു:—

"പ്രിയപ്പെട്ടവരേ, ഒരു സങ്കടവാർത്ത നിങ്ങളെ അറിയിക്കുവാനുണ്ട്. നമ്മുടെ രാജാവ് നാടുനീങ്ങി. ഞങ്ങൾ പോയവഴി നിർഭാഗ്യവശാൽ ഒരു കാട്ടുതീയിൽപെട്ട് അദ്ദേഹം മരിച്ചു. ഞാൻ ഒരു വിധം രക്ഷപ്പെട്ടു. മഹാരാജാവിനെ രക്ഷിക്കുവാൻ ഞാൻ അങ്ങേയററം ശ്രമിച്ചു. പക്ഷേ സാധിച്ചില്ല. മരിക്കുന്നതിനു മുമ്പ് അദ്ദേഹം രണ്ടു പ്രധാന സംഗതികൾ എന്നോടു പറഞ്ഞിട്ടുണ്ട്. ഒന്ന്, അദ്ദേഹത്തിൻെറ അനന്തരാവകാശിയായി ഞാൻ തന്നെ രാജാവാകണം. രണ്ട്, അദ്ദേഹം മരണമടഞ്ഞ പ്രദേശത്ത് മററുള്ളവർ കാലുകുത്തി അവിടം അശുദ്ധമാക്കരുത്."

അത്രയും പറഞ്ഞിട്ട് കറുക്കൻ ദുഃഖഭാവം നടിച്ച് തല കുനിച്ചുനിന്നു. തങ്ങളുടെ പ്രിയപ്പെട്ട രാജാവിൻെറ മരണവാർത്ത കേട്ട് മററു മൃഗങ്ങളും കണ്ണീർ വാർത്തു.

മുൻമന്ത്രി മുയലിനു മാത്രം കറുക്കൻ പറഞ്ഞതൊന്നും വിശ്വാസമായില്ല. ഇതിൽ എന്തോ ചതിയുണ്ടെന്ന് മുയലിനു തോന്നി. എങ്കിലും തൽക്കാലത്തേക്ക് മുയൽ അതു് മനസ്സിൽ ഒതുക്കി.

തങ്ങളുടെ രാജാവിൻെറ മരണസമയത്തെ ആഗ്രഹം നടപ്പിൽ വരുത്തുവാൻ തന്നെ മൃഗങ്ങൾ തീരുമാനിച്ചു. അവർ

എല്ലാവരും കൂടി കുറുക്കനെ രാജാവാക്കി. രാജാവു് മരണമടഞ്ഞ പ്രദേശത്തു് ആരും തന്നെ കാലുകുത്തിപ്പോകരുതെന്നു് നിയമവുമുണ്ടാക്കി.

അങ്ങനെ നിയമമുണ്ടാക്കേണ്ടതു് കുറുക്കന്റെ ആവശ്യമായിരുന്നു. കാരണം, ആരെങ്കിലും കാലക്കേടിനു് ആ കുഴിയുടെ അടുത്തെങ്ങാനും ചെന്നെത്തിയാൽ തന്റെ കള്ളിയൊക്കെ പുറത്താവും.

അങ്ങനെ കുറുക്കൻ രാജാവായി.

പക്ഷേ, അപ്പോഴും മുയലിനു സംശയമായിരുന്നു. കാട്ടുതീയിൽപ്പെട്ടു് സിംഹരാജൻ മരിച്ചു എന്നതു് അവനു് വിശ്വസിക്കുവാൻ കഴിഞ്ഞില്ല. കുറുക്കന്റെ തനിനിറം മുയലിനല്ലേ അറിഞ്ഞുകൂടൂ?

എന്തായാലും ഒന്നു് അന്വേഷിക്കുക തന്നെ. മുയൽ തീരുമാനിച്ചു. ഒരു സത്യം കണ്ടുപിടിക്കാൻ പോകയാണു്. അതിനുവേണ്ടി നിയമം ലംഘിച്ചാലും തരക്കേടില്ല. ഒരു പക്ഷേ തന്റെ ശ്രമം പരാജയപ്പെട്ടാൽ തനിക്കു് തിരികെ ഇങ്ങോട്ടു വരാൻ പററിയേക്കില്ല. എല്ലാവരുംകൂടി തന്നെ കൊന്നുകളയും! എന്നിരുന്നാലും പോകുകതന്നെ.

രണ്ടും കല്പിച്ചുകൊണ്ടു് മുയൽ യാത്രതിരിച്ചു. സിംഹം മരിച്ചു എന്നു കുറുക്കൻ പറഞ്ഞ വനഭാഗത്തേക്കു്. കുന്നും കുഴിയും കാടും തോട്ടും ഓടിക്കടന്നു് മുയൽ മലയുടെ പടിഞ്ഞാറെ ചെരിവിലെത്തി.

അപ്പോൾ അതാ ഒരു ശബ്ദം!

മുയൽ ശ്രദ്ധിച്ചു.

മൃഗരാജന്റെ ശബ്ദം പോലെ!

മുയൽ ശബ്ദം ലക്ഷ്യമാക്കി നടന്നു. നടന്നു നടന്നു് ആ കുഴിയുടെ അരികിലെത്തി.

കുഴിക്കകത്തു നിന്നാണു് ശബ്ദം.

മുയൽ കുഴിയിലേക്കു നോക്കി.

സിംഹരാജൻ!

ഭാഗ്യം! അദ്ദേഹം മരിച്ചിട്ടില്ല.

"പ്രഭോ!" മുയൽ വിളിച്ചു.

സിംഹം തല ഉയർത്തിനോക്കി. മുൻമന്ത്രി മുയലാണു്.

"പ്രഭോ, അങ്ങേയ്ക്കു് എന്തുപററി? അങ്ങു് എങ്ങനെ ഈ കുഴിയിൽ വീണു?"

"ചതിച്ചു! അവൻ എന്നെ ചതിച്ചു!"

മുയലിനു് എല്ലാം മനസ്സിലായി. ഈ കൊടും ചതി ചെയ്തതു് കുറുക്കനാണു്. രാജാവാകുന്നതിനുവേണ്ടി! ദുഷ്ടൻ!

"അവൻ എവിടെ?" സിംഹം ആരാഞ്ഞു.

"അവനെ കാട്ടിത്തരാം തിരുമേനി. അതിനുമുമ്പു് ഞാൻ അങ്ങയെ രക്ഷിക്കുവാൻ നോക്കട്ടെ."

മുയൽ അടുത്തൊരു മരത്തിൽനിന്നു് ഒരു വലിയ വള്ളി മുറിച്ചുകൊണ്ടുവന്നു. അതിന്റെ ഒരററം ഒരു മരത്തിൽ കെട്ടി; മറേറ അററം കുഴിയിലേയ്ക്കു് ഇട്ടുകൊടുത്തു.

"പ്രഭോ, ഈ വള്ളിയിൽ പിടിച്ചു് മേല്പോട്ടു കയറി വരൂ." മുയൽ പറഞ്ഞു.

ക്ഷീണിതനായിരുന്നെങ്കിലും സിംഹം ഒരു വിധത്തിൽ വള്ളിയിൽ പിടിച്ചു കയറി പുറത്തുവന്നു.

ഒരു ദീർഘനിശ്വാസത്തോടെ സിംഹം പറഞ്ഞു "എല്ലാം നമുക്കു മനസ്സിലായി. മുയലിനെ നാം തെററിദ്ധരിച്ചു. പക്ഷേ, അവന്റെ ഏഷണികൊണ്ടു് അങ്ങനെ സംഭവിച്ചതാണു്."

മുയൽ പറഞ്ഞു: "അതൊന്നും സാരമില്ല, തിരുമേനി! നമുക്കു വേഗം ഗുഹയിലെത്താം. അവിടെ അങ്ങയുടെ മന്ത്രി ഇപ്പോൾ രാജാവായി വാഴുകയാണു്."

"എന്തു്!" സിംഹം ഉഗ്രമായി ഗർജ്ജിച്ചു. "കുറുക്കൻ രാജാവായെന്നോ?" കൊടുങ്കാററിൻെറ വേഗത്തിൽ സിംഹം ഗുഹയിലേക്കു പാഞ്ഞു!

കുറുക്കൻ രാജപീഠത്തിൽ ഞെളിഞ്ഞിരുന്നു വിലസുകയായിരുന്നു. സിംഹം പാഞ്ഞുവന്നു് കയറിയതു് അവൻ അറിഞ്ഞില്ല. കുറുക്കൻെറ മേൽ സിംഹം ഒരൊററച്ചാട്ടം. അവൻെറ കഥ കഴിഞ്ഞു!

ബഹളം കേട്ടു് മററു മൃഗങ്ങൾ ഓടിയെത്തി. വിവരങ്ങളൊക്കെ മുയൽ അവരോടു പറഞ്ഞു. ചതിയനായ കുറുക്കൻെറ വാക്കുകൾ വിശ്വസിച്ചു പോയതിൽ അവർ ലജ്ജിച്ചു. രാജാവു് ജീവനോടെ തിരിച്ചു വന്നതിൽ അവർ ആഹ്ലാദിച്ചു. ഇതിനൊക്കെ കാരണഭൂതനായ മുയലിനെ അവർ അഭിനന്ദിച്ചു.

പഴയതുപോലെ മുയൽ തന്നെ വീണ്ടും മന്ത്രിയായി.

# ബുദ്ധിയുണ്ടെങ്കിൽ

ഒരു കുരങ്ങൻ തന്റെ ഭാര്യയും കുട്ടികളുമൊത്തു് കാട്ടിലുള്ള ഒരു ഇലഞ്ഞിമരത്തിൽ താമസിച്ചിരുന്നു. ആ ഭാഗത്തു് മററു മൃഗങ്ങളൊന്നും താമസമില്ലായിരുന്നതിനാൽ കുരങ്ങനും കുടുംബവും നിർഭയമായി കഴിഞ്ഞുപോന്നു.

അങ്ങനെയിരിക്കെ അവിടെ ഒരു പുതിയ താമസക്കാരൻ വന്നു, ചെന്നായ. ഇലഞ്ഞിമരത്തിനടുത്തുണ്ടായിരുന്ന ഗുഹയിൽ അവൻ താമസമാക്കി.

ചെന്നായയുടെ വരവു് കുരങ്ങനത്ര പിടിച്ചില്ല. കാരണം, കാട്ടിലെ ഒരൊഴിഞ്ഞ കോണിലാണു് അവൻ വന്നു താമസിക്കുന്നതു്. മറെറവിടെയെങ്കിലും പോകാമെന്നുവച്ചാൽ, അതു് സിംഹത്തിന്റേയും കടുവായുടേയും മററും വായിൽ ചെന്നു വീഴുന്നതിനു തുല്യമാകും.

പിന്നെ എന്താണൊരു വഴി?

അവൻ തന്റെ ഭാര്യയുമായി ആലോചിച്ചു. ഭാര്യ പറഞ്ഞു:—
"എന്തായാലും നമുക്കിവിടെ താമസിക്കാം. ഇവിടെ ചെന്നായ മാത്രമല്ലേ ശത്രുവായിട്ടുള്ളു? അവന്റെ ശല്യമുണ്ടാവാതെ ഞാൻ നോക്കിക്കൊള്ളാം."

കുരങ്ങൻ അതു സമ്മതിച്ചു. അവനു് തന്റെ ഭാര്യയെ വലിയ വിശ്വാസമാണു്. ബുദ്ധിശക്തിയിൽ അവളെ ജയിക്കാൻ തങ്ങളുടെ വർഗ്ഗത്തിൽ മററാരുമില്ലെന്നു് അവനറിയാം.

ചെന്നായയാകട്ടെ, പുതിയസ്ഥലത്തു വന്നുപെട്ടതു് മഹാഭാഗ്യമായി കരുതി. ഒരു കുരങ്ങനും കുടുംബവുമല്ലാതെ മറെറാരു ജീവിയും ഇവിടെ താമസമില്ല. തനിക്കിവിടത്തെ രാജാവായി കഴിയാം! തന്നെയുമല്ല, വളരെ നാളുകളായി ആഗ്രഹിക്കുന്ന

താണു് കുരങ്ങിന്റെ മാംസം തിന്നണമെന്നു്. ഇവിടെ താമസിച്ചാൽ ക്രമേണ അതും സാധിക്കാം.

ഒരു ദിവസം ചെന്നായയ്ക്കു് പുറത്തെങ്ങും തീററകിട്ടിയില്ല. അവൻ ഇലഞ്ഞിച്ചുവട്ടിൽവന്നു് മുകളിലേക്കു നോക്കിഇരിപ്പായി. കുരങ്ങനും ഭാര്യയും എവിടെയോ ഭക്ഷണമന്വേഷിച്ചു പോയിരിക്കുകയാണു്. അവരുടെ കുഞ്ഞുങ്ങൾ മരക്കൊമ്പുകളിൽ ചാടിനടന്നു് കളിയ്ക്കുന്നു. ആ കുഞ്ഞുങ്ങളെ നോക്കിയിരുന്നപ്പോൾ ചെന്നായയ്ക്കു് കൊതി സഹിയ്ക്കുവയ്യാതായി. കുരങ്ങിന്റെ മാംസത്തിന്നു് നല്ലസ്വാദാണെന്നു് അവൻ കേട്ടിട്ടുണ്ടു്. ഹായ്! അവന്റെ വായിൽ വെള്ളമൂറി. ആ കുട്ടിക്കുരങ്ങന്മാരിൽ ഒരെണ്ണം താഴെക്കു വീണിരുന്നെങ്കിൽ!

കുരങ്ങനും ഭാര്യയും മടങ്ങിയെത്തിയപ്പോൾ, ചെന്നായ മുകളിലേക്കു് നോക്കിയിരിക്കുന്നതു കണ്ടു. പെൺകുരങ്ങിനു കാര്യം മനസ്സിലായി. ആ ദുഷ്ടൻ തന്റെ കുഞ്ഞുങ്ങളെ നോട്ടമിട്ടിരിക്കുകയാണു്. അവൾ ചോദിച്ചു:—"എന്താ മൂപ്പിലേ, ഇങ്ങനെ മാനത്തോട്ടു നോക്കിയിരിക്കുന്നതു? കണ്ണു കഴയ്ക്കുകേലേ?"

ചെന്നായ പെട്ടെന്നു് നോട്ടം പിൻവലിച്ചു. എന്നിട്ടു് സൂത്രത്തിൽപറഞ്ഞു:—"ആ കുഞ്ഞുങ്ങളുടെ കളികൾ കണ്ടുകൊണ്ടങ്ങിരുന്നുപോയി. എനിക്കു് കുട്ടികളെന്നു വച്ചാൽ ജീവനാ."

അവൻ ഗുഹയ്ക്കകത്തേക്കുപോയി.

കുരങ്ങൻ ഭാര്യയോടു പറഞ്ഞു:—"എടീ കുഞ്ഞുങ്ങളെ സൂക്ഷിച്ചോളണേ! അവന്റെ നോട്ടം കണ്ടില്ലേ?"

അതുകേട്ടു പെൺകുരങ്ങു പറഞ്ഞു:— "നാളെ തീററയന്വേഷിച്ചു് ഞാൻ പോകാം. നിങ്ങൾ കുഞ്ഞുങ്ങളേയും നോക്കിക്കൊണ്ടു് ഇവിടെയിരിക്കണം."

കുരങ്ങൻ അതു സമ്മതിച്ചു.

അടുത്ത ദിവസം രാവിലെ പെൺകുരങ്ങ് ആഹാര മന്വേഷിച്ചുപോയി. ആൺകുരങ്ങ് കുഞ്ഞുങ്ങളെയും കാത്തു കൊണ്ടു മരക്കൊമ്പിൽ ഇരുന്നു.

ചെന്നായയ്ക്കു സംഗതി മനസ്സിലായി. തന്റെ പരി പാടി കുരങ്ങനും ഭാര്യയും അറിഞ്ഞുകാണും. ഇനിയെന്താണ് മാർഗ്ഗം?

കുരങ്ങിന്റെ മാംസം കിട്ടുവാൻ വിഷമം ഏറുന്നതായി തോന്നിയപ്പോൾ ചെന്നായയ്ക്കു കൊതിയും വർദ്ധിച്ചുവന്നു. എങ്ങനെയെങ്കിലും കുരങ്ങിന്റെ കുട്ടികളെ തട്ടിയെടുക്കണമെന്നു മാത്രമായി അവന്റെ ചിന്ത.

അവൻ ഗുഹയിൽനിന്നിറങ്ങി പലയിടത്തും കറങ്ങി നടന്നു. അവസാനം തിരിച്ചെത്തി ഇലഞ്ഞിച്ചുവട്ടിൽ കിടന്നു. എന്നിട്ട് ക്ഷീണഭാവത്തിൽ അവൻ കുരങ്ങിനോടു പറഞ്ഞു:— "ചങ്ങാതീ, ഒരു ഉപകാരം ചെയ്യുമോ?"

കുരങ്ങു ചോദിച്ചു:— "എന്താണ്?"

ചെന്നായ പറഞ്ഞു:— "പറയുമ്പോൾ മറ്റൊന്നും വിചാ രിക്കരുത്. എനിക്കു രണ്ടു ദിവസമായി വയററിൽ നല്ല സുഖ മില്ല. ഇന്നു രാവിലെ ഞങ്ങളുടെ കൂട്ടത്തിലുള്ള ഒരു വൈദ്യനെ കാണാൻ പോയിരുന്നു. വൈദ്യൻ പറയുന്നതു് ഒരു മാസത്തേക്ക് മാംസം തൊട്ടുകൂടെന്നാണ്. വല്ല കായ് കനികളും മാത്രമേ ഭക്ഷി ക്കാവൂ. നാം അയൽക്കാരല്ലേ? ഒരാപത്തു വരുമ്പോൾ നമ്മൾ പരസ്പരം സഹായിച്ചില്ലെങ്കിൽ പിന്നെ മററാരാണ് നമ്മളെ സഹായിക്കുക? ചങ്ങാതീ, ദയവായി എനിക്കു കുറച്ചുപഴങ്ങൾ കൊണ്ടുവന്നു തരുമോ?"

ചെന്നായയുടെ ദീനഭാവത്തിലുള്ള സംസാരം കുരങ്ങന്റെ മനസ്സലിയിച്ചു. ചെന്നായ പറഞ്ഞതു് സത്യമായിരിക്കുമെന്ന്

അവൻ കരുതി. അയൽക്കാരനുമല്ലേ? ആപത്തിൽ സഹായിക്കേണ്ടതു് ധർമ്മമാണല്ലോ.

കുരങ്ങൻ പഴങ്ങൾ കൊണ്ടുവരുവാനായി വൃക്ഷങ്ങൾ ചാടിക്കടന്നു പോയി.

വഴിയിൽ വച്ചു് അവൻ തന്റെ ഭാര്യയെ കണ്ടു. വിവരങ്ങളെല്ലാം അവളോടു പറഞ്ഞു. അതു കേട്ടു് അവൾ പറഞ്ഞു — "നിങ്ങളല്ലാതെ മററാരെങ്കിലും അവന്റെ വാക്കുകൾ വിശ്വസിക്കുമോ? അവന്നു് ഒരു അസുഖവുമില്ല. നമ്മളെ പററിക്കാനുള്ള പണിയാണു്."

പക്ഷേ, ഭാര്യ പറഞ്ഞതു് കുരങ്ങനു് വിശ്വാസമായില്ല. അവൻ പറഞ്ഞു:—"അല്ലെടീ. അവന്നു് അസുഖം തന്നെ. പാവത്തിന്റെ കിടപ്പുകണ്ടാൽ സങ്കടം തോന്നും."

അവൾ പറഞ്ഞു:—"അവിടെച്ചെല്ലട്ടെ അവന്റെ കള്ളത്തരം ഞാൻ കാണിച്ചുതരാം."

അടുത്തൊരു വാഴത്തോപ്പിൽ നിന്നു് കുരങ്ങൻ കുറേ കദളിപ്പഴങ്ങൾ പറിച്ചെടുത്തു. ആ സമയം പെൺകുരങ്ങു് സൂത്രത്തിൽ ഒരു കാക്കയെ കൈക്കലാക്കി.

കുരങ്ങൻ ചോദിച്ചു:—"നിനക്കെന്തിനാണു് കാക്ക?"

പെൺകുരങ്ങു പറഞ്ഞു;—"അങ്ങു ചെന്നിട്ടു പറയാം."

അവർ വേഗം ഇലഞ്ഞി മരത്തിലെത്തി. ചെന്നായ കുട്ടിക്കുരങ്ങന്മാരെ നോക്കി വെള്ളം വിഴുങ്ങിക്കൊണ്ടു് മരച്ചുവട്ടിൽ കിടക്കുകയാണു്.

കുരങ്ങൻ കദളിപ്പഴം താഴേക്കു് എറിഞ്ഞു കൊടുത്തു.

ചെന്നായ കരുതിയതു് പഴവുംകൊണ്ടു് കുരങ്ങൻ താഴെ ഇറങ്ങിവരുമെന്നാണു്.

അതു നടക്കാതായപ്പോൾ അവൻ ഒരു സൂത്രം പ്രയോഗിച്ചു. അവൻ പറഞ്ഞു:—"ചങ്ങാതീ, പഴം തൊലികളയാതെ തന്നാലെങ്ങനെയാ? ദയവായി താഴെ വന്നു ഇതിൻെറ തൊലിയൊന്നു കളഞ്ഞുതരൂ."

കുരങ്ങൻ ഇറങ്ങിച്ചെല്ലാൻ ഭാവിച്ചു. അവൻെറ ഭാര്യ അവനെ തടഞ്ഞു. അവൾ ചെന്നായയോടു പറഞ്ഞു:—"പിള്ളേരടച്ഛൻെറ കാലേൽ ഒരു മുള്ളുകൊണ്ടു് പഴുത്തിരിക്കുവാ. അതുകൊണ്ടു തറയിലിറങ്ങി നടക്കാൻ മേലാ. മുറിവിൽ മണ്ണുപുരളും. അതുകൊണ്ടു് ഞാൻ വരാം."

ചെന്നായ സന്തോഷിച്ചു. അവളെക്കിട്ടിയാൽ ഇന്നത്തേക്കു് ആഹാരമായി.

പെൺകുരങ്ങു് നീണ്ട ഒരു കമ്പു് ഒടിച്ചെടുത്തു. ആ കമ്പുമായി ഇലഞ്ഞിയുടെ പകുതിവരെ ഇറങ്ങിച്ചെന്നു. എന്നിട്ടു് കമ്പിൻെറ കൂർത്ത അററംകൊണ്ടു കുത്തി ഓരോ പഴവും തറയിൽ നിന്നെടുത്തു.

അതു കണ്ട ചെന്നായ പറഞ്ഞു:—"അതു വിഷമമാണു പെങ്ങളേ! താഴെ ഇറങ്ങിവാ!"

അവൾ ഉടൻതന്നെ തിരിച്ചടിച്ചു:—"ഞങ്ങളുടെ ആചാരമനുസരിച്ചു് പെൺകുരങ്ങുകൾ അന്യ പുരുഷന്മാരുടെ അടുത്തെങ്ങും ചെന്നുകൂടാ."

ചെന്നായ ലജ്ജിച്ചു തലതാഴ്ത്തി. തൻെറ പരിപാടികളൊക്കെ പരാജയപ്പെടുകയാണു്. ഇവൾ ബുദ്ധിശാലിനി തന്നെ!

പഴത്തിൻെറ തൊലി കളഞ്ഞുകൊടുത്തതിനു ശേഷം തിരിച്ചെത്തിയ ഭാര്യയോടു് കുരങ്ങൻ പറഞ്ഞു:—"നീ സംശയിക്കുന്നതുപോലെ ചെന്നായയെ പേടിക്കാനൊന്നുമില്ല. അവൻ പാവമാ."

ഭാര്യ പറഞ്ഞു:—"എന്നാൽ ഇപ്പോൾത്തന്നെ കാണിച്ചു തരാം അവൻെറ തനിനിറം"—അവൾ വഴിയിൽവച്ചു പിടിച്ച കാക്കയെ കൊന്നു് താഴേക്കിട്ടു.

അതു താഴെ വീഴാത്ത താമസം, ചെന്നായ ഓടിച്ചെന്നു് അതു കൈക്കലാക്കി.. അതു കാണിച്ചുകൊണ്ടു് പെൺകുരങ്ങു് ഭർത്താവിനോടു ചോദിച്ചു:—"ഇപ്പോൾ എങ്ങനെയിരിക്കുന്നു? ഒരു മാസം മാംസം തിന്നുകൂടെന്നല്ലേ അവൻ പറഞ്ഞതു്?"

കുരങ്ങനു ഭയമായി. അവൻ പറഞ്ഞു:—"എനിക്കു് ആകെ പേടി തോന്നുന്നു. നമുക്കു് ഇവിടെ നിന്നു് എങ്ങോട്ടെങ്കിലും താമസം മാററാം."

പെൺകുരങ്ങു പറഞ്ഞു:—"വേറെ എവിടെ പോകാനാണു്? നാം പോകുന്നിടത്തൊക്കെ ചെന്നായയും വന്നുകൂടെന്നുണ്ടോ?"

"പിന്നെ എന്താ ഒരു വഴി?" അവൻ തലചൊറിഞ്ഞുകൊണ്ടു ചോദിച്ചു.

"എല്ലാം ഞാൻ കണ്ടുവച്ചിട്ടുണ്ടു്. നാളെയാവട്ടെ." അവൾ അവനെ സമാധാനിപ്പിച്ചു. കുരങ്ങനു സമാധാനമായി. ഭാര്യയുടെ ബുദ്ധിശക്തിയിൽ അവനു് പൂർണ്ണവിശ്വാസമാണു്.

അടുത്തദിവസം നേരം പുലരുന്നതിനു മുമ്പു് ആൺകുരങ്ങും പെൺകുരങ്ങും കൂടി തങ്ങളുടെ കുട്ടികളെ ദൂരെയൊരു വൃക്ഷത്തിൽ കൊണ്ടുചെന്നാക്കി. അതിനുശേഷം അവർ തിരികെ വന്നു് ഇലഞ്ഞി മരത്തിലിരിപ്പായി.

ചെന്നായ കണ്ണും തിരുമ്മി എഴുന്നേററു വന്നപ്പോൾ പെൺകുരങ്ങു പറഞ്ഞു:—"എൻെറ ചെന്നായച്ചേട്ടാ, അയൽക്കാരായാൽ ഇങ്ങനെയൊക്കെ മതിയോ? ഞങ്ങൾക്കു സംഭവിച്ച ദുഃഖം ചേട്ടൻ അറിഞ്ഞില്ലേ?"

ചെന്നായ ചോദിച്ചു:— "എന്താണു സംഭവിച്ചതു്? ഞാനറിഞ്ഞില്ലല്ലോ."

പെൺകുരങ്ങ പറഞ്ഞു:—"രാവിലെ എഴുന്നേററപ്പോൾ കുഞ്ഞുങ്ങൾക്കൊരു ദുശ്ശാഠ്യം. അവർക്കു് കദളിപ്പഴം വേണമെന്നു്. ഉച്ചയായിട്ടു് കൊണ്ടുവന്നു തരാമെന്നു ഞങ്ങൾ പറഞ്ഞു. അവർക്കതുപോരാ. ഇപ്പോൾത്തന്നെ വേണം—"

ചെന്നായ ചോദിച്ചു:—"എന്നിട്ടു് കുഞ്ഞുങ്ങളെവിടെ?"

പെൺകുരങ്ങ പറഞ്ഞു:—"അതല്ലേ പറയാൻ പോകുന്നതു്? അവർ മൂന്നുപേരും കൂടി പിണങ്ങിഇറങ്ങിയങ്ങു പോയി".

ചെന്നായയ്ക്കു് ഉത്സാഹമായി. അവൻ ചോദിച്ചു:— "എന്നിട്ടു് അവരെവിടെ?"

പെൺകുരങ്ങ പറഞ്ഞു:— "ഞങ്ങൾ ചെന്നു നോക്കിയപ്പോൾ മൂന്നുപേരുംകൂടി ഒരു പാറയുടെ ഇടയിൽ പോയി ഒളിച്ചിരിക്കുന്നു. ഞങ്ങൾ എത്ര പറഞ്ഞിട്ടും അവർ തിരികെ വരുന്നില്ല. ചെന്നായച്ചേട്ടൻ ദയവുചെയ്തു് അവരെ ഇങ്ങോട്ടൊന്നു് ഓടിച്ചു വിടുമോ?"

"അതിനെന്താ, ഇപ്പോൾത്തന്നെ ഓടിച്ചു വിടാമല്ലോ." ചെന്നായ ഉത്സാഹത്തോടുകൂടി പറഞ്ഞു.

ചെന്നായ താഴെ പുറകിലും, പെൺകുരങ്ങു് മുകളിൽ മരക്കൊമ്പുകൾ ചാടി മുമ്പിലും സഞ്ചരിച്ചു. അങ്ങനെ കുറെദൂരം സഞ്ചരിച്ചു് അവർ ഒരു പാറക്കെട്ടിന്നടുത്തെത്തി. പാറക്കെട്ടിന്നിടയിലുള്ള ഗുഹ കാണിച്ചുകൊണ്ടു് പെൺകുരങ്ങ പറഞ്ഞു:— "ഈ ഗുഹയ്ക്കകത്താണു് എൻെറ കുഞ്ഞുങ്ങൾ ഇരിക്കുന്നതു്. ചേട്ടൻ ദയവുചെയ്തു് അവരെ ഒന്നു് പുറത്തേക്കോടിച്ചു വിട്ടു".

ഇളം കുരങ്ങിൻെറ മാംസം തിന്നാനുള്ള ആർത്തികൊണ്ടു് ചെന്നായയുടെ വായിൽ വെള്ളം നിറഞ്ഞു. മൂന്നു കുട്ടിക്കുരങ്ങുകൾ!

അവയുടെ മാംസത്തിന്നു് എന്തു രുചിയായിരിക്കും! വളരെ നാളുകളായുള്ള തന്റെ ആഗ്രഹം സാധിക്കാൻ പോകയാണു്.

അവൻ യാതൊരു ശങ്കയും കൂടാതെ ഗുഹയ്ക്കുള്ളിലേക്കു കടന്നു.

ആ ഗുഹയിൽ ഒരു സിംഹമാണു് പാർത്തിരുന്നതു്. പാവം, ചെന്നായ അതറിഞ്ഞില്ല. ബുദ്ധിമതിയായ പെൺകുരങ്ങിന്റെ തന്ത്രമായിരുന്നു അതു്.

തന്റെ വിശ്രമത്തിനു് തടസ്സം വരുത്തിയ ചെന്നായയെ സിംഹം കൊന്നുതിന്നു.

പെൺകുരങ്ങിനു സമാധാനമായി. ഇനി ചെന്നായയെ ഭയപ്പെടേണ്ടതില്ല. അവൾ കുഞ്ഞുങ്ങളേയും കൂട്ടി തിരികെ ഇലഞ്ഞിമരത്തിലെത്തി അവിടെ സുഖമായി താമസിച്ചു.

## ആരാണു് കൂടുതൽ കേമൻ?

ഒരു് ഒററയടിപ്പാതയിൽക്കൂടി നടന്നുപോകയായിരുന്നു ഒട്ടകം. കുറെ ചെന്നപ്പോൾ ഒരു കുതിര എതിരേ വരുന്നതു കണ്ടു. ഒട്ടകം കുതിരയെ കണ്ട ഭാവം നടിക്കാതെ മുന്നോട്ടു നീങ്ങി. കുതിരയും ഒട്ടകത്തെ ശ്രദ്ധിച്ചില്ല. അങ്ങനെ ഇരുവരും മുഖാഭിമുഖം വന്നു നിന്നു.

ആരാണു് വഴിമാറിക്കൊടുക്കേണ്ടതെന്നു പ്രശ്നമായി.

ഒട്ടകം പറഞ്ഞു:—“മററുള്ളവർക്കു് വഴിമാറിക്കൊടുത്തിട്ടുള്ള ചരിത്രം എനിക്കില്ല. വിശാലമായ അറേബ്യൻ മരുഭൂമികളിൽ ജീവിച്ചവനാണു് ഞാൻ. അതുകൊണ്ടു് നീയാണു് വഴിമാറിത്തരേണ്ടതു്.”

അതുകേട്ടു് കുതിര ചൊടിച്ചു. അവൻ പറഞ്ഞു:—"നിന്റെ ഒരു വീമ്പുപറച്ചില്! നിന്റെ വർഗ്ഗത്തിന്റെ മഹത്വമൊന്നും പറയാതിരിക്കുകയാണു് നന്നു്. കണ്ട മരുഭൂമികളിലൊക്കെ തെണ്ടിത്തിരിഞ്ഞു നടക്കുകയല്ലേ നിന്റെയൊക്കെപ്പണി? എന്നിട്ടു് ഇവിടെയെത്തി കേമനാകാൻ നോക്കുന്നു! എന്നെക്കൊണ്ടു് കൂടുതലൊന്നും പറയിക്കാതിരിക്കുകയാണു് നല്ലതു്. അതുകൊണ്ടു് വേഗമെനിക്കു് വഴിമാറിത്തന്നോ!"

ഒട്ടകം തന്റെ ചെറിയതല ഉയർത്തിപ്പിടിച്ചു. എന്നിട്ടു് ഉറച്ചസ്വരത്തിൽ പറഞ്ഞു:— "ഞാൻ വഴിമാറിത്തന്നിട്ടു് നീ പോകുമെന്നു വിചാരിക്കേണ്ട. നിനക്കു വഴിമാറിത്തന്നെന്നു് മററു വല്ലവരും കേട്ടാൽത്തന്നെ എനിക്കു നാണക്കേടാണു്. അതുകൊണ്ടു് നിനക്കിവിടെ നിന്നു് പോകണമെന്നുണ്ടെങ്കിൽ മര്യാദയ്ക്കു് വഴിയൊഴിഞ്ഞു നിൽക്കു്."

കുതിരയും വിട്ടുകൊടുത്തില്ല. അവൻ പറഞ്ഞു:—"പണ്ടെങ്ങാനുമായിരുന്നെങ്കിൽ എന്റെ മുമ്പിൽ നിൽക്കാൻപോലും നീ ധൈര്യപ്പെടുകയില്ലായിരുന്നു. മനുഷ്യവർഗ്ഗത്തിലെ രാജാക്കന്മാരും പട്ടാളക്കാരുമായി മാത്രമേ ഞങ്ങളുടെ കൂട്ടർ ഇടപെട്ടിട്ടുള്ളു. അന്നത്തെ യുദ്ധങ്ങളിൽ ഞങ്ങൾ വഹിച്ചിട്ടുള്ള പങ്കു് വളരെ വലുതായിരുന്നു. നീ കേട്ടിട്ടില്ലേ കുതിരപ്പട്ടാളമെന്നു്? അക്കാലത്തൊക്കെ മററു മൃഗങ്ങൾക്കു് ഞങ്ങളോടു് എന്തുമതിപ്പായിരുന്നെന്നോ! ഇന്നും വലിയ വലിയ ആളുകൾ ഞങ്ങളുടെ പുറത്തു കയറിയാണു് സവാരി ചെയ്യുന്നതു്. ഇങ്ങനെ ഏതുനിലയിൽ നോക്കിയാലും നിന്നെക്കാൾ കേമൻ ഞാൻ തന്നെ. അതുകൊണ്ടു് നീയാണു് എനിക്കു വഴിമാറിത്തരേണ്ടതു്."

അതുകേട്ടു് ഒട്ടകം ഉറക്കെ ചിരിച്ചു. അതു് കുതിരയ്ക്കത്ര രസിച്ചില്ല. അവൻ ചോദിച്ചു:—"എന്താ നീ ചിരിക്കുന്നതു്?"




ഒട്ടകം പറഞ്ഞു:— "നിന്റെ വമ്പുപറച്ചിൽ കേട്ട് ചിരിച്ചുപോയതാണ്. എടാ മടയാ, നീ ഇല്ലായിരുന്നെങ്കിലും രാജാക്കന്മാർ ഇവിടെ ഭരിച്ചേനേ. പട്ടാളക്കാർ യുദ്ധവും ചെയ്യേനേ. പക്ഷേ, ഞങ്ങളില്ലെങ്കിൽ മനുഷ്യന് മരുഭൂമി കടക്കാൻ പററില്ല. "മരുഭൂമിയിലെ കപ്പൽ" എന്നാണ് മനുഷ്യർ ഞങ്ങളെപ്പററി പറയുന്നത്. അതിലും രസം, ഞങ്ങളുടെ കാഷ്ഠംപോലും മനുഷ്യർ കളയാറില്ലെന്നുള്ളതാണ്. നീ കേട്ടിട്ടുണ്ടോ, ഞങ്ങളുടെ കാഷ്ഠംകൂടിചേർത്താണ് മനുഷ്യർ നവസാരം ഉണ്ടാക്കുന്നത്!"

കുതിരയും ഒട്ടകവും തമ്മിലുള്ള തർക്കം അവിടെവരെയായപ്പോൾ ഒരു മുയൽ ആ വഴി വന്നു. അവൻ ചോദിച്ചു:— "ഇതെന്താ രണ്ടുപേരും കണ്ണോട് കണ്ണ് നോക്കിനിൽക്കുന്നത്?"

മുയലിനെ കണ്ടത് നന്നായെന്ന് കുതിരയ്ക്കു തോന്നി. കുതിര പറഞ്ഞു — "അല്ല, കൊച്ചു മുയലേ, നീതന്നെ ഇതിനൊരു തീർപ്പുകല്പിക്കു്. ഞങ്ങളിൽ ആരാണ് വഴിമാറിക്കൊടുക്കേണ്ടത്? എന്റെ വംശത്തെക്കുറിച്ചും മൃഗങ്ങളുടെയിടയിൽ ഞങ്ങൾക്കുള്ള സ്ഥാനത്തെക്കുറിച്ചും ഞാൻ പ്രത്യേകിച്ചൊന്നും നിന്നോടു പറയേണ്ടല്ലോ."

ഉടനെ ഒട്ടകം ഇങ്ങനെ പറഞ്ഞു:— "അനിയാ, നീ കാര്യവിവരമുള്ളവനാണ്. ഉള്ളതു ഉള്ളതുപോലെ പറയണം. ഞങ്ങളിൽ ആരാണ വഴിമാറേണ്ടത്? എന്റെ കഴിവുകളും യോഗ്യതകളും അനിയന് അറിവുള്ളതാണല്ലോ!"

താൻ ഒരു കുടുക്കിൽ . ചെന്നുപെട്ടതുപോലെ മുയലിന് തോന്നി. എങ്കിലും അവരുടെ തർക്കത്തെക്കുറിച്ച് അവൻ ചിന്തിച്ചു നോക്കി. രണ്ടുപേരും കഴിവുള്ളവരാണ്. ഒരു കാര്യത്തിലല്ലെങ്കിൽ മറെറാരു കാര്യത്തിൽ ഇരുവരും മികച്ചുനിൽക്കുന്നു.

രണ്ടുപേരും മനുഷ്യനുചെയ്യുന്ന സേവനങ്ങൾ നിസ്സാരങ്ങളല്ല അപ്പോൾ ഇവരിൽ ആരാണു് വഴിമാറിക്കൊടുക്കേണ്ടതു്?

മുയലിനു് ഒരു യുക്തിതോന്നി. അവൻ പറഞ്ഞു:—"കഴിവുകളുടേയും യോഗ്യതകളുടേയും കാര്യത്തിൽ നിങ്ങൾ രണ്ടു പേരും മോശക്കാരല്ല അതു പറഞ്ഞു് നിങ്ങൾ തർക്കിക്കുന്നതിൽ അർത്ഥമൊന്നുമില്ല എന്റെ അഭിപ്രായത്തിൽ, നിങ്ങളിൽ ഒരാൾ മറെറാരാൾക്കു് വഴിമാറിക്കൊടുക്കുന്നതിൽ മാനവും മാനക്കേടുമില്ല. എങ്കിലും ഇത്രയും നേരം ഇതു പറഞ്ഞു് നിങ്ങൾ തർക്കിച്ച നിലയ്ക്കു് ഞാനൊരു മാർഗ്ഗം പറയാം. നിങ്ങളുടെ ഇരുവരുടേയും മദ്ധ്യത്തിൽ ഞാൻ നിൽക്കാം. എന്നെ കടന്നു പോകുന്ന മട്ടിൽ അല്പം ഒഴിഞ്ഞു്, രണ്ടുപേരും അവരവരുടെ വഴിക്കു് നടന്നു പോകുക. ഇതല്ലാതെ മറെറാരു് ഉപായവും ഞാൻ കാണുന്നില്ല".

മുയലിന്റെ ആ നിർദ്ദേശം രണ്ടുപേർക്കും ഇഷ്ടമായില്ല. അവർക്കറിയേണ്ടതു് തങ്ങളിൽ ആരാണു് കേമൻ എന്നാണു്. ഒരാൾ കേമനെങ്കിൽ മറേറ ആൾ അവനു് വഴിമാറിക്കൊടുത്തല്ലേ പററു? തന്നെയുമല്ല, മുയലിനെ ഒഴിഞ്ഞു പോകുന്നതു് തങ്ങളുടെ സ്ഥിതിക്കു് അത്ര പററിയതല്ലെന്നു് അവർക്കു് തോന്നി.

മുയൽ പിന്നെ അവിടെ നിന്നില്ല. അവൻ അവന്റെ പാടുനോക്കിപ്പോയി.

അല്പം കഴിഞ്ഞപ്പോൾ അടുത്തുള്ള ആറു നീന്തിക്കടന്നു് ഒരു കുറുക്കൻ അവിടെയെത്തി. ആറിന്നക്കരെ മൃഗങ്ങളെ കെണി വച്ചു പിടിക്കാനായി നായാട്ടുകാർ എത്തിയിരുന്നു. അവരുടെ പിടിയിൽനിന്നു് രക്ഷപ്പെട്ടുവരികയായിരുന്നു അവൻ.

കുറുക്കനെ കണ്ടപ്പോൾ കുതിരയ്ക്കും ഒട്ടകത്തിനും ഒരു പോലെ ആശ്വാസമായി. ഇവൻ മുയലിനെക്കാൾ സൂത്രശാലി

യാണു്. തങ്ങളുടെ പ്രശ്നത്തിൽ ഒരു തീർപ്പു പറയുവാൻ ഇവനെക്കൊണ്ടു തീർച്ചയായും സാധിക്കും.

കുതിര കുറുക്കനെ നോക്കിപ്പറഞ്ഞു:— "ചങ്ങാതീ, നിന്നെ കാത്തുനിൽക്കുകയായിരുന്നു ഞങ്ങൾ."

"എന്താ കാര്യം?" കുറുക്കൻ അല്പം ഗൗരവം നടിച്ചു കൊണ്ടു ചോദിച്ചു.

ഒട്ടകമാണു് മറുപടി പറഞ്ഞതു്. "കണ്ടില്ലേ ഞങ്ങൾ മുഖത്തോടുമുഖം നോക്കിനിൽക്കുന്നതു്? ഞങ്ങളിൽ ആർ ആർക്കാണു് വഴി മാറിക്കൊടുക്കേണ്ടതെന്നു് നീ പറയണം. എന്റെ സ്വഭാവം നിനക്കറിയാമല്ലോ. ഞാനിതുവരെ ആർക്കും വഴി ഒഴിഞ്ഞു കൊടുത്തിട്ടില്ല."

ഉടനെ കുതിര പറഞ്ഞു:—"നീ പറയുന്നതു് എന്തായാലും ഞാൻ സ്വീകരിക്കാം. എന്റെ മഹത്വം അറിയാത്തവനല്ലല്ലോ നീ."

കാര്യമറിഞ്ഞപ്പോൾ കുറുക്കനു സന്തോഷമായി. ഈ രണ്ടു കേമന്മാരേയും ഒരു പാഠം പഠിപ്പിക്കണമെന്നു് അവൻ തീരുമാനിച്ചു. ആററിനക്കരെനിന്നു് എപ്പോഴാണു് നായാട്ടുകാർ ഇക്കരെയെത്തുകയെന്നു് അറിഞ്ഞുകൂടാ. അതിനുമുമ്പു് ഈ കാര്യം സാധിക്കണം. ഈ ദുരഭിമാനികളെ നായാട്ടുകാരുടെ മുമ്പിൽ കൊണ്ടുചാടിക്കുക തന്നെ! അതു സാധിച്ചാൽ തനിക്കു് രക്ഷയായി.

കുറുക്കൻ പറഞ്ഞു:— "സംഗതി കുറച്ചു ഗൗരവമുള്ളതാണു്. എങ്കിലും നിങ്ങളുടെ കാര്യമല്ലേ? ഞാനൊരു നിവൃത്തിയുണ്ടാക്കാം. എന്നോടൊപ്പം രണ്ടുപേരുംകൂടി ആററുതീരംവരെ വരണം. അവിടെവച്ചു ഞാനൊരു പരീക്ഷനടത്താം. അതിൽ ജയിക്കുന്ന ആളായിരിക്കും മറേറ ആളേക്കാൾ കേമൻ."

കുതിരയും ഒട്ടകവും അതു സമ്മതിച്ചു. അവരിരുവരും കൂടി കുറുക്കന്റെ പുറകെ ആറുതീരത്തെത്തി. അപ്പോൾ കുറുക്കൻ പറഞ്ഞു: "ഞാൻ ഈ ആററുതീരത്തിരുന്നു ദിവസവും വിനോദത്തിനുവേണ്ടി കൂവാറുണ്ടു്. അപ്പോഴൊക്കെ അക്കരെനിന്നു ആരോ എന്നെ പരിഹസിച്ചുകൊണ്ടു് ഇങ്ങോട്ടും കൂവുക പതിവാണു്. അതാരാണെന്നു് ഇതേവരെ എനിക്കു് കണ്ടുപിടിക്കാൻ കഴിഞ്ഞിട്ടില്ല."

അത്രയും പറഞ്ഞിട്ടു് കുറുക്കൻ ഉച്ചത്തിൽ മൂന്നുനാലു തവണ കൂവി. അപ്പോൾ അക്കരെനിന്നു് അതേ ശബ്ദത്തിൽ മാറെറാലിയുണ്ടായി.

ഉടനെ കുറുക്കൻ പറഞ്ഞു:—"കേട്ടില്ലേ, ആ ധിക്കാരി കൂവുന്നതു്? അതാരാണെന്നു് നിങ്ങൾ കണ്ടുപിടിക്കണം.

ആദ്യം കണ്ടുപിടിക്കുന്ന ആളായിരിക്കും കേമൻ."

കുതിരയും ഒട്ടകവും തയ്യാറായി. കുറുക്കൻ പറഞ്ഞു: "വൺ, ടൂ, ത്രീ...."

രണ്ടുപേരും ആററിലേക്കു് എടുത്തുചാടി.

പിന്നെ കുറുക്കൻ അവിടെ നിന്നില്ല. അവൻ ജീവനും കൊണ്ടു് സ്ഥലംവിട്ടു.

നദി നീന്തിക്കടന്നു് കുതിരയും ഒട്ടകവും അക്കരെയെത്തി. അവിടെ ചുററിനടന്നു് അവർ തിരച്ചിലാരംഭിച്ചു. ആ സമയം കുറുക്കന്റെ കൂവൽകേട്ടു നായാട്ടുകാർ അവനെ അന്വേഷിച്ചു് ആററുതീരത്തേക്കു വരികയായിരുന്നു. അപ്പോൾ കുതിരയും ഒട്ടകവും അവരുടെ കണ്ണിൽപെട്ടു. അവർക്കു സന്തോഷമായി. അവർ നിഷ്പ്രയാസം ആ മൃഗങ്ങളെ കെണിവച്ചു പിടിച്ചു.

ഏതാനും ദിവസങ്ങൾക്കു ശേഷം നമ്മുടെ മുയൽ ഒരു കാഴ്ചബംഗ്ലാവിന്റെ അടുത്തുകൂടി പോകുമ്പോൾ അവിടെ ഒരു വേലിക്കെട്ടിനുള്ളിൽ കുതിരയും ഒട്ടകവും നിൽക്കുന്നതുകണ്ടു. ഇരുവരെയും ഓരോ തൂണുകളിൽ കെട്ടിയിട്ടിരിക്കുകയായിരുന്നു.

കുറുക്കൻ പറഞ്ഞു് സംഗതികളൊക്കെ മുയൽ അറിഞ്ഞിരുന്നു. അതിനാൽ അവൻ വിളിച്ചുചോദിച്ചു:—"അന്നത്തെ തർക്കം എങ്ങനെ തീർന്നു? ആരാണു് ആദ്യം വഴിമാറിക്കൊടുത്തതു്?"

കുതിരയും ഒട്ടകവും തലയുയർത്തി നോക്കി.

മുയലാണു്.

അവർ ലജ്ജിച്ചു് തലതാഴ്ത്തിക്കളഞ്ഞു.

## കഴുതകളുടെ സമരം

അമ്പലപ്പറമ്പിൽവച്ചു് നാട്ടിലെ കഴുതകൾ ഒരു യോഗം ചേർന്നു.

ചെറുപ്പക്കാരനായ ഒരു കഴുതയായിരുന്നു അദ്ധ്യക്ഷൻ. അദ്ധ്യക്ഷൻ തന്റെ ഉപക്രമപ്രസംഗം ഇങ്ങനെ ആരംഭിച്ചു:—

"സുഹൃത്തുക്കളേ, ഈ യോഗം ഇവിടെ വിളിച്ചുകൂട്ടിയിരിക്കുന്നതു് എന്തിനാണെന്നു് ഞാൻ പറയാതെ തന്നെ എല്ലാവർക്കും അറിയാമല്ലോ. നമുക്കു് മൃഗങ്ങളുടെ ഇടയിൽ മാന്യമായ ഒരു സ്ഥാനമില്ല. അതിനുകാരണം നമ്മുടെ തൊഴിലാണു്. മനുഷ്യർ നമ്മെ അടിമകളാക്കിവച്ചു് നമ്മെക്കൊണ്ടു് വിഴുപ്പു ചുമപ്പിക്കുന്നു. ഈ വൃത്തികെട്ടപണി നാം ഉപേക്ഷിക്കണം. ഒന്നുകിൽ മനുഷ്യർ നമുക്കു് അന്തസ്സായ ജോലിനൽകണം. അതിനു് അവർ തയ്യാറില്ലെങ്കിൽ അവരിൽനിന്നു് നമുക്കു് മോചനം കിട്ടണം. കഴുതകൾ മടയന്മാരാണെന്നാണു് എല്ലാവരും പറയുന്നതു്. ഏതു ഭാണ്ഡവും നമ്മുടെ പുറത്തുവച്ചുതന്നാൽ നാം ചുമന്നുകൊള്ളുമെന്നാണു് അവരുടെയൊക്കെ ധാരണ. അതിന്നൊരുമാററം വരണം..."

സദസ്സിൽനിന്നു് "ഭേഷ്! ഭേഷ്!" എന്നുള്ള ശബ്ദം ഉയൎന്നു വന്നു.

അദ്ധ്യക്ഷൻ സദസ്യരോടു ചോദിച്ചു: "എന്താണിതിനൊരു മാൎഗ്ഗം?"

ക്ഷണനേരത്തേക്കു് സദസ്സ് നിശ്ശബ്ദമായി.

അദ്ധ്യക്ഷൻ തുടൎന്നു: "പണിമുടക്കുകൊണ്ടേ ഇതിനൊരു പരിഹാരം കാണാൻ സാധിക്കൂ. നാളെമുതൽ ഇന്നാട്ടിലെ കഴുതകൾ പണിമുടക്കുകയാണു്!"

സദസ്സിൽനിന്നു് "ഹീ.... ഹീ... ഹീ...."എന്ന സന്തോഷസൂചകമായ ശബ്ദം ഉയൎന്നു. എല്ലാവരും പണിമുടക്കിനു തയ്യാറായി.

അപ്പോൾ വൃദ്ധനായ ഒരു കഴുത എഴുന്നേററുനിന്നു. സദസ്യർ ശ്രദ്ധിച്ചു. വൃദ്ധൻ പറഞ്ഞു തുടങ്ങി:

"അദ്ധ്യക്ഷൻ അവർകൾ പറഞ്ഞ അഭിപ്രായങ്ങളൊക്കെ തെററാണെന്നു പറയേണ്ടിവന്നതിൽ ഞാൻ ഖേദിക്കുന്നു. നമ്മുടെ തൊഴിലിനു് മാന്യതയില്ലെന്നാണു് അദ്ദേഹത്തിൻെറ അഭിപ്രായം. ഞാനൊന്നു ചോദിക്കുന്നു: ആരാണു് തൊഴിലുകൾക്കു് മാന്യത കല്പിക്കുന്നതു്? നമ്മുടെ തൊഴിൽ വൃത്തികെട്ടതാണെന്നു് നാം തന്നെ പറയാൻ തുടങ്ങിയാൽ, പിന്നെ മററുള്ളവർ നമ്മെ പുച്ഛിക്കുന്നതിൽ കുററപ്പെടുത്താനുണ്ടോ? എൻെറ അഭിപ്രായത്തിൽ ഏതു തൊഴിലും മാന്യമാണു്. തൊഴിൽ ഏതായാലും വൃത്തിയായും കൃത്യമായും ചെയ്യുന്നതിലാണു് അന്തസ്സ്. അതുകൊണ്ടു് നാം പണിമുടക്കിൽ നിന്നു് മാറിനിൽക്കണമെന്നാണു് എൻെറ അഭിപ്രായം."

സദസ്സിലെ ചെറുപ്പക്കാർ ക്ഷോഭിച്ചു് ചാടിയെഴുന്നേററു. "വയസ്സനെ തട്ടണം!" ആരോ വിളിച്ചുപറഞ്ഞു. പെട്ടെന്നു് അദ്ധ്യക്ഷൻ സദസ്യരെ ശാന്തരാക്കി.

"ഭൂരിപക്ഷത്തിന്റെ അഭിപ്രായപ്രകാരം നാം നാളെ മുതൽ പണിമുടക്കാൻ തന്നെ തീരുമാനിച്ചിരിക്കുകയാണ്. എല്ലാവരും ഇപ്പോൾ ശാന്തരായി അവരവരുടെ വീടുകളിലേക്കു പോകുക."

അങ്ങനെ ആ യോഗം പിരിഞ്ഞു.

അടുത്തദിവസം അലക്കുകാരും വിറകുവെട്ടുകാരും പതിവുപോലെ അവരുടെ കഴുതകളെക്കൊണ്ടു് പണി എടുപ്പിക്കുവാൻ ശ്രമിച്ചു. പക്ഷേ, ഒരു കഴുതയും പണി ചെയ്യുവാൻ കൂട്ടാക്കിയില്ല. ഉടമസ്ഥർ അവയെ തല്ലിനോക്കി. ഒരു പ്രയോജനവും ഉണ്ടായില്ല. ആളുകൾ ആശ്ചര്യപ്പെട്ടു. എന്താണിതിനു് കാരണം?

അപ്പോഴാണു് അവർ ശ്രദ്ധിച്ചതു്. കഴുതകളുടെ കഴുത്തിൽ ഒരു ബോർഡു തൂങ്ങിക്കിടക്കുന്നു. അതിൽ ഇപ്രകാരം എഴുതിയിരുന്നു: "ചുമടു ചുമക്കുന്നപണി ഞങ്ങൾക്കു വേണ്ട. ഞങ്ങൾക്കു് മാന്യമായ തൊഴിൽ നൽകണം."

ഉടമസ്ഥർ മൂക്കത്തു് വിരൽവച്ചുപോയി. കാലം പോയ പോക്കു്!

അവർ പഠിച്ചപണി പതിനെട്ടും നോക്കി. കഴുതകൾക്കു് അനക്കമേയില്ല. അവസാനം അവർ പരാജയം സമ്മതിച്ചു് പിൻവാങ്ങി.

അടുത്തദിവസവും അതുതന്നെയായിരുന്നു അനുഭവം. അടിച്ചതുകൊണ്ടോ, ആഹാരം കൊടുക്കാതിരുന്നതുകൊണ്ടോ കഴുതകളിൽ യാതൊരു മാററവും കാണുന്നില്ലെന്നു് ഉടമസ്ഥർ മനസ്സിലാക്കി. മൂന്നാംദിവസംമുതൽ അവർ കഴുതകളെ ആശ്രയിക്കാതെ കാളകളെക്കൊണ്ടു് പണികൾ ചെയ്യിച്ചു തുടങ്ങി.

അഞ്ചാം ദിവസം കഴുതകൾ വീണ്ടും യോഗം ചേർന്നു. അന്നു് അവർ സുപ്രധാനമായ ഒരു തീരുമാനമെടുത്തു. അടുത്ത

ദിവസം ദേവീക്ഷേത്രത്തിൽ ഉത്സവമാണു്. നാട്ടിലെ ആളുകളെല്ലാം ഉത്സവത്തിനുപോകും. ആ തക്കംനോക്കി എല്ലാകഴുതകളും നാടുവിട്ടു് കാട്ടിൽചെന്നുചേരണം.

ആ രഹസ്യതീരുമാനത്തോടെ യോഗം പിരിഞ്ഞു.

അടുത്ത ദിവസം നേരം വെളുത്തപ്പോൾ നാട്ടുകാർ ഒന്നൊഴിയാതെ ഉത്സവം കാണാൻ പോയി. ആ തക്കത്തിനു് കഴുതകളെല്ലാം സ്ഥലം വിട്ടു. നാട്ടിൽ പല സ്ഥലങ്ങളിൽ നിന്നു തിരിച്ചു കഴുതകൾ കാടിൻെറ അതിർത്തിയിൽ ഒത്തുകൂടി.

നേതാവു് ഒരു ചെറിയ പ്രസംഗം നടത്തി:

"സഖാക്കളേ, നമ്മുടെ സമരം ഇതാ വിജയത്തിലെത്തിയിരിക്കുന്നു. ഇന്നലെവരെ നാം മടയന്മാരാണെന്നു പറഞ്ഞ മനുഷ്യർ, ഇന്നുമുതൽ നമ്മുടെ ബുദ്ധിശക്തിയെ വാഴ്ത്തും. ഇതാ, നാം നമ്മുടെ പൂർവ്വികരുടെ നാട്ടിലെത്തിയിരിക്കുന്നു. ഇന്നുമുതൽ നാം സ്വതന്ത്രരാണു്."

അനന്തരം ജയാരവത്തോടെ കഴുതകൾ വനത്തിലേക്കു പ്രവേശിച്ചു.

എന്നാൽ നാട്ടിലെകഴുതകളുടെ ആഗമനം കാട്ടിലെ കഴുതകൾക്കു് ഇഷ്ടപ്പെട്ടില്ല. അവർ കൂട്ടംചേർന്നു് നാടൻ കഴുതകളെ കാട്ടിൽനിന്നു് തുരത്തി. ഇളിഭ്യരായ നാട്ടുകഴുതകൾ വന്ന വഴിയേ നാട്ടിലേക്കു മടങ്ങി.

നാണക്കേടും വിശപ്പുംകൂടി അവരെ തളർത്തിക്കഴിഞ്ഞിരുന്നു. വഴിയിൽകണ്ട ഒരു കരിമ്പിൻതോട്ടത്തിൽ അവർ കൂട്ടത്തോടെ പ്രവേശിച്ചു. അതു കണ്ട തോട്ടമുടമസ്ഥൻ തൻെറ ജോലിക്കാരുമൊത്തു് തോട്ടം വളഞ്ഞു. അവരുടെ അടിയും ഏറുംകൊണ്ട കഴുതകൾ ജീവനുംകൊണ്ടു് നാലുപാടും ഓടി.

അടുത്തദിവസം അലക്കുകാരും വിറകുവെട്ടുകാരും കാളകളെ അഴിക്കുവാനായി തൊഴുത്തുകളിൽ ചെന്നപ്പോൾ അത്ഭുത

പ്പെട്ടപോയി! വീട്ടവിട്ടപോയ കഴുതകഠം തിരികെ വന്നിരിക്കുന്നു!

എന്നാൽ ഉടമസ്ഥർ ഒരു കാര്യം ചെയ്തു. അവർ കഴുതകളെ കാണാത്ത ഭാവത്തിൽ കാളകളേയും അഴിച്ചുകൊണ്ടു് പുറത്തിറങ്ങി. കഴുതകഠം അത്രയും വിചാരിച്ചിരുന്നില്ല. അവർ വാവിട്ട കരഞ്ഞുപോയി. കരഞ്ഞുകൊണ്ടു് അവർ തങ്ങളുടെ യജമാനന്മാരുടെ പുറകേ വാലും ആട്ടി നടന്നുചെന്നു. അതുകണ്ട ഉടമസ്ഥർ കഴുതകളെ ഒന്നു പരീക്ഷിക്കുവാൻ നിശ്ചയിച്ചു. സാധാരണ രണ്ടുകഴുതകഠം ചുമക്കുന്നത്ര ഭാരം ഓരോ കഴുതയുടേയും പുറത്തു് വച്ചുകൊടുത്തുനോക്കി. യാതൊരു മടിയും കൂടാതെ അവ ഇരട്ടിഭാരവും വഹിച്ചുകൊണ്ടു് വലിഞ്ഞുനടന്നു.

അന്നു വൈകിട്ടു് വൃദ്ധനായ കഴുത ചെറുപ്പക്കാരോടു ചോദിച്ചു: "സമരം ചെയ്തിട്ടു് എങ്ങനെയിരിക്കുന്നു?"

ചെറുപ്പക്കാർ മറുപടി പറയാതെ തലകുനിച്ചു നടന്നുപോയി.

# ആന കഥ പറയുന്നു

എന്നെ അറിയാത്തവരായി ആരെങ്കിലും നിങ്ങളുടെ കൂട്ടത്തിൽ ഉണ്ടാവുമെന്നു തോന്നുന്നില്ല. കരയിൽ ജീവിക്കുന്ന മൃഗങ്ങളിൽ വച്ചു് ഏററവും വലുതു് ഞാനാണു്. എന്നുവച്ചു് ഞാൻ മൃഗങ്ങളുടെ രാജാവൊന്നുമല്ല കേട്ടോ. ആ സ്ഥാനം സിംഹത്തിനു തന്നെ ഇരിയ്ക്കട്ടെ.

കൂററൻ മരങ്ങളും മലകളും നിറഞ്ഞ സഹ്യപർവ്വതത്തിൻെറ ചെരിവിലായിരുന്നു എൻെറ താമസം. കാട്ടിലെ ജീവിതം എന്തു സുഖമായിരുന്നെന്നോ! ഒന്നിനും ഒരു ക്ഷാമവുമില്ല. കാട്ടുകായ്കളും ഇലകളും എമ്പാടും കിട്ടും. വയറുനിറയെ തിന്നു്, കാട്ടുചോലയിലെ വെള്ളംകുടിച്ചു് കൂട്ടരുമൊത്തു് അങ്ങനെ ഞാൻ ചുററിനടന്നു. ആ സുഖവും തൃപ്തിയും എന്തായാലും ഇവിടെ കിട്ടുന്നില്ല. മനുഷ്യർ എനിക്കു് പഴവും ശർക്കരയും തെങ്ങോലയുമൊക്കെ തരുന്നുണ്ടു്. പക്ഷേ, എന്തൊക്കെ തിന്നാലും, കാലിൽ ചങ്ങലയിട്ടുള്ള ഈ ജീവിതം വിരസം തന്നെ.

അച്ഛനമ്മമാരോടുകൂടി കാട്ടിൽ കഴിഞ്ഞുകൂടിയ കാലത്തെക്കുറിച്ചോർക്കുമ്പോൾ കണ്ണുകൾ നിറഞ്ഞുപോകുന്നു. ഞങ്ങളുടെ കൂട്ടത്തിൽ പെട്ടവർക്കൊക്കെ എന്നെ എന്തു കാര്യമായിരുന്നെന്നോ! പലപ്പോഴും അവർ പറയുന്നതു കേട്ടിട്ടുണ്ടു്. "തന്തയെപ്പോലെ തന്നെ മോനും. ഇവൻ വളർന്നുവന്നാൽ കാടു വിറപ്പിക്കും" കുഞ്ഞായിരുന്നെങ്കിലും അതു കേൾക്കുമ്പോൾ ഞാൻ അഭിമാനിച്ചു. വേഗം വളർന്നിരുന്നെങ്കിൽ എന്നു് ആഗ്രഹിച്ചു.

അമ്മയും അച്ഛനും കൂടി വളരെ സൂക്ഷിച്ചാണു് എന്നെ വളർത്തിയതു്. അമ്മയ്ക്കു് എപ്പോഴും എന്നെക്കുറിച്ചേ ഉള്ളു

ചിന്ത. വല്ല കടുവായോ പുലിയോ അകലേക്കൂടിയെങ്ങാനും പോയാൽ മതി, അമ്മ ഓടി എന്റെ അടുത്തുവരും. അവയൊക്കെ എന്നെ തട്ടിക്കൊണ്ടുപോകാൻ തക്കംനോക്കി നടക്കുകയാണെന്നാണ് അമ്മയുടെ വിചാരം. ഒരിക്കൽ ഞങ്ങളുടെ കൂട്ടത്തിൽപ്പെട്ട ഒരു ആനക്കുട്ടിയെ ഒരു കടുവാ തട്ടിക്കൊണ്ടുപോയി. അതിനുശേഷം കുറേദിവസത്തേക്ക് അമ്മ എന്റെ അടുത്തുനിന്ന് മാറിയിട്ടേയില്ല.

ഞാൻ അതിവേഗം വളർന്നു. ശരീരം കൊഴുത്തുരുണ്ടു. നീണ്ട് ശക്തിയേറിയ കൊമ്പുകൾ ആരെയും ആകർഷിക്കുമായിരുന്നു. അങ്ങനെ ഞാൻ ഒത്ത ഒരു ആനയായി.

അപ്പോഴും അമ്മയ്ക്ക് ഞാൻ കുഞ്ഞായിരുന്നു. അമ്മ പറയും: "മോനേ, ഒററയ്ക്കെങ്ങും പോകരുതേ!" അപ്പോൾ എനിക്ക് ചിരിയാണ് വരിക. ഈ പാവം അമ്മയുണ്ടോ എന്റെ ശക്തി അറിയുന്നു! ഈ അമ്മയെപ്പോലും വേണമെങ്കിൽ തുമ്പിക്കൈകൊണ്ട് ചുററിയെടുക്കാം! പിന്നെയാണോ കടുവായും കിടുവായും!

എന്റെ ശരീരശക്തിയിലുള്ള അതിരുകവിഞ്ഞ വിശ്വാസമാണ് എന്നെ വഴിതെററിച്ചതു്. എന്റെ രൂപം വെള്ളത്തിൽ നോക്കിക്കണ്ടപ്പോൾ സത്യത്തിൽ ഞാൻ അഹങ്കരിച്ചു.

എന്നെപ്പോലെ ശക്തിയും കഴിവും വലിപ്പവുമുള്ള മൃഗം മറെറതുണ്ട്? വെറുതേ നേരമ്പോക്കിനുവേണ്ടി ഞാൻ വൻമരങ്ങൾ പിഴുതെറിഞ്ഞു. കുന്നുകൾ ഇടിച്ചുനിരത്തി. ഉച്ചത്തിൽ അലറി. അതുകേട്ട് കാടാകെ ഞെട്ടിവിറച്ചതായി എനിക്കുതോന്നി. കേമൻ! ഞാൻ സ്വയം മന്ത്രിച്ചു.

എന്റെ സ്വഭാവത്തിലുണ്ടായ മാററം കണ്ടപ്പോൾ അച്ഛനും അമ്മയും ഭയന്നു. അമ്മ പറഞ്ഞു: "കുഞ്ഞേ, അഹങ്കരിക്കരുതു്. താണ നിലത്തേ നീരോടു," അച്ഛനും ഉപദേശിച്ചു:

"നിന്നെപ്പോലെ ഞാനും ഒരിക്കൽ ചെറുപ്പക്കാരനായിരുന്നു. നിന്റെ ഇരട്ടി തടിയും മിടുക്കും അന്നെനിക്കുണ്ടായിരുന്നു. പക്ഷേ, അതു കൊണ്ടൊന്നും ഞാൻ അഹങ്കരിച്ചില്ല. അഹങ്കാരത്തിന്റെ ഫലം ആപത്താണ്."

എന്തുകൊണ്ടോ, ആ ഉപദേശം കേൾക്കാനുള്ള മനസ്ഥിതി എനിക്ക് അന്നില്ലായിരുന്നു. ഞാൻ എന്നെത്തന്നെ മറന്നു. ഒററയ്ക്ക് കാടാകെ കറങ്ങിനടക്കാനും പുഴയിൽ കുളിക്കാനും മററും പോയിത്തുടങ്ങി. കൂട്ടത്തിലുള്ള ആനകളോടൊക്കെ എനിക്കു പുച്ഛമായി. അമ്മയേയും അച്ഛനേയും ഞാൻ കാണാതെയായി. എന്നെ ക്കാണുമ്പോൾ എന്റെ കൂട്ടത്തിലുള്ളവർപോലും ഭയന്നു മാറി ത്തുടങ്ങി. ഒരിക്കൽ ഞാൻ വെള്ളം കുടിക്കാൻ അരുവിയിലേക്കു പോകുമ്പോൾ, ഒരു കടുവാ എതിരേ വരുന്നതുകണ്ടു. അവന്റെ വരവ് എനിക്കത്ര പിടിച്ചില്ല. ഞാൻ ചീറി അവന്റെ നേരേ പാഞ്ഞു. എന്റെ നീണ്ടുകൂർത്തകൊമ്പുകൾ അവന്റെ പള്ളയിൽ കുത്തിയിറക്കി. കുടൽമാല പുറത്തുചാടിയ അവൻ നിലത്തുവീണ തുടന്ന് ഉച്ചത്തിൽ ഞാനൊന്നലറി. ആ അലർച്ചയ്ക്ക് നിങ്ങൾ ഒരു പ്രത്യേക പേർ പറയും: കൊലവിളി!

അങ്ങനെയിരിക്കെ, ആനപിടുത്തത്തിനായി മനുഷ്യർ വന്നിട്ടുണ്ടെന്നുള്ള വിവരം കാട്ടിലാകെപ്പരന്നു. ഞങ്ങളുടെയിടയിൽ ആകെ പരിഭ്രമമായി. പല ആനകളും അവരുടെ കെണിയിൽ പെട്ടു എന്ന വാർത്ത ആ പരിഭ്രമം ഇരട്ടിപ്പിച്ചു. ഞങ്ങൾ പുഴയിലേക്കു പോകുന്ന വഴിയിൽ മനുഷ്യർ വലിയകുഴികൾ കുഴിച്ച് അവയുടെ മീതെ കമ്പും ഇലകളും നിരത്തിമണ്ണിട്ട് മറച്ചുവച്ചു. ഞങ്ങൾ എത്ര സൂക്ഷിച്ചു നോക്കിയാലും അത്തരം കുഴികൾ തിരിച്ചറിയുകയില്ല. കുഴികളെക്കുറിച്ചുള്ള ചിന്തയില്ലാതെ നടന്നുപോകുമ്പോഴായിരിക്കും അബദ്ധത്തിൽ അവയിൽ പെട്ടുപോകുന്നതു്. മനുഷ്യരുടെ ബുദ്ധി കുറേ കടന്നതുതന്നെ!

പക്ഷേ ആ വാർത്ത കേട്ടിട്ടും എനിക്കൊരു ഭയവും തോന്നിയില്ല. എന്റെ ശക്തിയിൽ എനിക്കു തികഞ്ഞ വിശ്വാസമുണ്ടായിരുന്നു. അഥവാ, അഹങ്കാരംകൊണ്ടു മതിമറന്ന ഞാൻ എല്ലാം നിസ്സാരമായി കരുതി. ഏതു കുഴിയിൽ വീണാലും അതു കുത്തിനിരത്തി കയറിപ്പോരാമെന്നായിരുന്നു എന്റെ ധാരണ.

എന്റെ കൂട്ടത്തിലുള്ളവർ അപകടസ്ഥലങ്ങളിലേക്കു പോകാതെയായി. അവർ വെള്ളവും ഭക്ഷണവും അന്വേഷിച്ച് മറ്റു സ്ഥലങ്ങളിലേക്കു നീങ്ങി. അപ്പോൾ അച്ഛനും അമ്മയും കൂടിവന്ന് എന്നെയും അങ്ങോട്ടു കൂട്ടിക്കൊണ്ടുപോകാൻ ശ്രമിച്ചു. ഞാൻ കൂട്ടാക്കിയില്ല. കണ്ണീരൊഴുക്കിക്കൊണ്ട് അമ്മ പിരിഞ്ഞുപോയ രംഗം ഇപ്പോഴും ഞാൻ ഓർക്കുന്നു.

കുട്ടികളേ, അഹങ്കാരത്തിന്റെ ഫലം ആപത്താണ്. ഞാൻ അഹങ്കരിച്ചതിന്റെ ശിക്ഷ എനിക്കു കിട്ടി. എല്ലാം നിസ്സാരമെന്നു കരുതിക്കൊണ്ട് ഞാൻമാത്രം ആ കാട്ടിൽ വിഹരിച്ചുനടന്നു. മഞ്ഞുപെയ്യുന്ന ഒരു രാത്രി. ഞാൻ ഈറക്കാട്ടിലേക്കു പോകയായിരുന്നു. അമ്പോ! ആ രംഗം ഓർക്കുമ്പോൾ ഇപ്പോഴും ഭയന്നുപോകുന്നു. ഈറക്കാടിന് ഏതാണ്ട് അടുത്തെത്തിയതായിഓർമ്മയുണ്ട്. ഭൂമിപൊട്ടിപ്പിളർന്ന് താഴേക്കുപോകുന്നതുപോലെ തോന്നി! ശരീരമെല്ലാം ഭയങ്കരമായി വേദനിച്ചു. കണ്ണുതുറന്നപ്പോൾ കാര്യം മനസ്സിലായി. മനുഷ്യന്റെ കെണിയിൽ ഞാനും പെട്ടിരിക്കുന്നു.

എങ്കിലും നിരാശനായില്ല. വർദ്ധിച്ചശക്തിയോടും വാശിയോടുംകൂടി കുഴിയുടെ വശങ്ങൾ കുത്തിനിരത്തി രക്ഷപ്പെടാൻ നോക്കി. പക്ഷേ സാധിച്ചില്ല. നേരം പുലർന്നു. ഞങ്ങളുടെ കൂട്ടത്തിൽനിന്ന് മനുഷ്യർ പിടിച്ചുകൊണ്ടുപോയ കുറേ ആനകളും അവയുടെ പാപ്പാന്മാരും കുഴിക്കു ചുറ്റുമെത്തി. എനിക്കാകെ വെപ്രാളമായി. എന്റെ ശക്തിയും, ശൗര്യവും എങ്ങുപോയി

ഒളിച്ചോ ആവോ! എൻെറ അഹങ്കാരമെല്ലാം ചോർന്നുപോയിരുന്നു. ആ കിടപ്പിൽ അമ്മയേയും അച്ഛനേയും ഓർത്തു. സ്വന്തം കൂട്ടരെ ഓർത്തു. കഷ്ടമായിപ്പോയി! അവരോടൊപ്പം ഞാനും ഈ കാട്ടിൽനിന്നു് പോകേണ്ടതായിരുന്നു. പക്ഷേ ഇനി വിചാരിച്ചിട്ടെന്തു ഫലം?

താപ്പാനകളുടെ സഹായത്തോടെ മനുഷ്യർ എന്നെ കരയ്ക്കുകയററി ഒരു കൂട്ടിലാക്കി. എന്നെ ഇണക്കി എടുക്കാനായിരുന്നു അവരുടെ ശ്രമം. ആദ്യമൊക്കെ പാപ്പാന്മാരെ ഞാൻ ധിക്കരിച്ചു നോക്കി. ക്രമേണ അനുസരിക്കുകയേ നിവൃത്തിയുള്ളുവെന്നു കണ്ടു. അനുസരിച്ചു. കൂട്ടത്തിൽ ഒന്നു പറയട്ടെ, ഞങ്ങളുടെ കൂട്ടർക്കു് നിങ്ങളോടു് ഇണങ്ങാനുള്ള കഴിവു് ഒന്നു വേറെയാണു്.

എന്നെ ഒരു മനുഷ്യൻ വിലയ്ക്കുവാങ്ങി. അയാൾ എന്നെക്കൊണ്ടു് തടിവലിപ്പിക്കുകയും, ഭാരം ചുമപ്പിക്കുകയും ചെയ്തു. അതൊക്കെ എനിക്കു് ഇഷ്ടമുണ്ടായിട്ടു ചെയ്തതല്ല. നിവൃത്തിയില്ലല്ലോ. പണിചെയ്തില്ലെങ്കിൽ പാപ്പാൻ എന്നെ അടിക്കുകയും കുത്തുകയും ചെയ്യുമായിരുന്നു. കുത്തുമ്പോൾ എന്തൊരു വേദനയാണെന്നോ! ചില സമയങ്ങളിൽ പ്രാണവേദനയോടെ ഞാൻ നിലവിളിച്ചിട്ടുണ്ടു്.

ഞങ്ങളുടെ പകയെപ്പററി നിങ്ങൾ കേട്ടുകാണും. "ആനപ്പക" എന്നു പ്രസിദ്ധമാണു്. എൻെറ ആദ്യത്തെ പാപ്പാനെ ഞാൻ ചവുട്ടിക്കൊന്നു. എന്തിനായിരുന്നെന്നോ? അയാൾ എന്നെ കണക്കിൽ കൂടുതൽ ദ്രോഹിച്ചിരുന്നു. ദ്രോഹിക്കാൻ കാരണമുണ്ടായിരുന്നു. കൂടുതൽ പണം സമ്പാദിക്കാൻ വേണ്ടി അയാൾ എന്നെക്കൊണ്ടു് രാത്രിയും പകലും പണി എടുപ്പിച്ചു. ഞാൻ എതിർത്തു. അയാളെന്നെ നിർദ്ദയം ഉപദ്രവിച്ചു. എനിക്കു വൈരാഗ്യമായി. അയാളോടു് പകരം ചോദിക്കുവാൻ ഞാൻ തക്കം പാർത്തിരുന്നു. അവസാനം അതു സാധിച്ചു. ഒരു ദിവസം രാത്രി

യിൽ എന്റെ സമീപത്തു് ഒരു തടിഡിപ്പോയിൽ കിടന്നു് അയാൾ ഉറങ്ങുകയായിരുന്നു. ആ അവസരം ഞാൻ ശരിക്കു വിനിയോഗിച്ചു. അയാളുടെ തലനോക്കി ഞാനൊരു ചവിട്ടുകൊടുത്തു. തല പപ്പടം പോലെ പരന്നു. അയാളുടെ ജീവൻ പോയി.

പിന്നീടുവന്ന പാപ്പാൻ കുറേ മര്യാദക്കാരനായിരുന്നു.

ഇപ്പോൾ പ്രായം കുറെ ആയി. പണ്ടത്തെപ്പോലെ പണികൾ ചെയ്യാൻ വയ്യാതായിരിക്കുന്നു. തീററയും ഇപ്പോൾ കുറച്ചേ കിട്ടുന്നുള്ളു. അടുത്തപടി എന്താണാവോ! എന്തായാലും ഇത്രയും കാലംകൊണ്ടു് ഞാൻ പലതും അനുഭവിച്ചു. ഇത്തരം അനുഭവം മററുള്ളവർക്കെങ്കിലും ഉണ്ടാകാതിരിക്കട്ടെ. അതുകൊണ്ടു് കുട്ടികളായ നിങ്ങളോടു് ഒന്നു പറയുന്നു: "നിങ്ങൾ അഹങ്കരിക്കരുതു്. അഹങ്കാരം നിങ്ങളെ ആപത്തിൽ കൊണ്ടെത്തിക്കും."

അതാ, പാപ്പാൻ വരുന്നു. തടിവലിപ്പിക്കാനായിരിക്കും. ഞാൻ പോകട്ടെ. ഇനി മറെറാരിക്കൽ കാണാം.

---

Printed at
CITY PRESS, TRIVANDRUM

